മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

ജനുവരി 2004

2004 ജനുവരി 30-ാം തീയതി 90-ാം ജന്മദിനമാഘോഷിക്കുന്ന
മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷന്
മലങ്കര മക്കളുടെ പ്രാർത്ഥനാ നിർഭരമായ ആശംസകൾ

# വായനക്കാരുടെ കത്തുകൾ

## Capital Punishment and Christian Ethics

This is a rejoinder to the letter captioned "Should Dara Singh be executed" by Sri. K. I. Issac, Bangalore (M.S. Dec. 03). He envisages some conundrum as besetting the view of bishop Mar Osthathios that the death sentence on Dara Singh should be reduced to imprisonment for life. In support, he relies on some dictates of the Mosaic Law as per the Old Testament.

But he misses the vital point that the old Mosaic law stood superseded by the New Law enunciated by the Lord Jesus Christ i.e. "A new commandment I give unto you that ye love one another" (jn.: 13: 34), further that "except your righteousness shall exceed the righteousness of the scribes and pharisees ye shall in no case enter into the Kingdom of Heaven (Mt. 5:20) and so too "ye have heard..... An eye for an eye and a tooth for a tooth. But I say unto you.... whosoever shall smite thee on the right cheek, turn to him the other also. (Mt. 5:38, 39). St. Paul even referred to the old law as a curse (Gal: 3:13), as enmity and the middlewall of partion between jews and gentiles which Christ broke upon the cross so as to comprise all in one household of God. (Eph. 2:13-19). The Church does not teach the old law For the law of the spirit of life in Christ Jesus hath made me free from the law of sin and death (Rom. 8:2) and again that the old law..." ..... decayeth and waxeth old and is ready to vanish away" (Heb. 8:13).

Further, his view that the church should not interfere with contrary views in state-matters is at total variance with the requirement of bearing a true Christian writness in wordly affairs.

Harping back to the old law was therefore as unchristian as it was irrelevant and futile. Bishop Mar Osthathios was with respect, fully justified in applying the new christian law to Dara Singh's case.

**K. T. Thomas, Vattakunnel**

●

## ചില സംശയങ്ങൾ

1) വി. കുർബ്ബാന ജനങ്ങൾക്ക് കൊടുത്തതിനുശേഷം മറയിട്ട് വീണ്ടും മറ വലിച്ച് ആഘോഷമായി പടിഞ്ഞാറോട്ട് എഴുന്നെള്ളിക്കുന്നതാണ് നമ്മുടെ പാരമ്പര്യം. എന്നാൽ ഇപ്പോൾ അപൂർവ്വം ചില വൈദികർ ഈ അവസരത്തിൽ മറയിടുന്നതിനെ വിലക്കുന്നതായി കണ്ടു വരുന്നു. ഒന്നു രണ്ടു പേരുകൾ എങ്കിലും ചൂണ്ടിക്കാണിക്കുവാൻ ഈ ലേഖകന് അനുഭവം ഉണ്ട്. തുറന്ന സ്വർഗ്ഗത്തിന്റെ പ്രതീകമാത്മകതക്കു പകരം, ശുശ്രൂഷക്കാർ മെഴുകുതിരി കത്തിക്കുന്നതിന്റെയും മർബഹാസാ എടുക്കുന്നതിന്റെയും നിരയായി നിലകൊള്ളുന്നതിന്റെയും തിക്കും തിരക്കുമാണ് വിശ്വാസികൾ ദർശിക്കുന്നത്. ഇത് ഓർത്തഡോക്സ് വിശ്വാസപാഠത്തിന് നിരക്കാത്തതായതിനാൽ നിരുത്സാഹപ്പെടുത്തേണ്ടതാണെന്ന വിശ്വാസത്തിലാണ് ചൂണ്ടിക്കാണിക്കുന്നത്.

2) കണ്ടിപ്പിന്റെ ശുശ്രൂഷയിൽ അപ്പവീഞ്ഞുകൾ കലർത്തി കർത്താവിന്റെ തിരുശരീര രക്തങ്ങളായി വിശ്വാസികൾക്ക് നൽകപ്പെടുന്നു എന്നാണ് വിശ്വാസപാഠം. എന്നാൽ ഇന്ന് പല പള്ളികളിലും നൽകപ്പെടുന്ന വി. കുർബ്ബാന, വീഞ്ഞു ചേർക്കാത്ത ഉണങ്ങിയ അപ്പമാണ്. വിശ്വാസികളുടെ പ്രതിനിധിയായിയായി അച്ചൻ വീഞ്ഞു സേവിച്ചാൽ മതി എന്ന് ഓർത്തഡോക്സ് വേദശാസ്ത്രത്തിൽ തിരുത്തൽ വരുത്തിയിട്ടില്ല എന്നാണ് ഈ ലേഖകന്റെ വിശ്വാസം. 1 കൊരി. 11:29 അനുസരിച്ച് "തിന്നുകയും കുടിക്കുകയും ചെയ്യുന്നവൻ കർത്താവിന്റെ ശരീരത്തെ വിവേകിക്കാഞ്ഞാൽ തനിക്ക് ശിക്ഷാവിധി തിന്നുകയും കുടിക്കുകയും ചെയ്യുന്നു." വീഞ്ഞില്ലാതെ കൊടുക്കുന്ന അപ്പം, വിശുദ്ധ കുർബ്ബാന–കർത്താവിന്റെ ശരീരം– എന്ന് വിവേചിക്കുവാൻ അനുഭവിക്കുന്ന വിശ്വാസിക്ക് കഴിയാതെ പോകുന്നില്ലേ എന്ന് സംശയിച്ചു പോകുന്നു.

**ജെ. യേശുദാസൻ,**
**നെടുമൺകാവ്**

●

# മലങ്കരസഭ

ലക്കം 1, പുസ്തകം 60
ജനുവരി 2004







## വരിസംഖ്യ

**2002 സെപ്റ്റംബർ മുതൽ**

| | | |
|---|---|---|
| **ഇന്ത്യയിൽ** | | |
| ഒറ്റപ്രതി | : | 7 രൂപ |
| ഒരുവർഷം | : | 75 രൂപ |
| 4 വർഷം | : | 300 രൂപ |
| 10 വർഷം | : | 750 രൂപ |
| **വിദേശത്തേക്ക്** | | |
| ഒരു വർഷം | : | 600 രൂപ |

*Cover Design & Type Setting:-*
M.S. Graphics, Devalokam.


# CONTENTS
# ഉൾത്തുടിപ്പുകൾ




ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
e-mail: malankara@sancharnet.in

എഡിറ്റോറിയൽ



# ഒരു പുതുവത്സര സ്വപ്നം

ക്രെയിൻ എന്ന ചിത്രകാരൻ "പാഞ്ഞുപോകുന്ന മണിക്കൂറുകളുടെ രഥം" എന്ന പേരിൽ ഒരു ചിത്രം വരച്ചിട്ടുണ്ട്. ചിത്രത്തിൽ "സമയമാകുന്ന രഥം" വലിക്കുന്നത് മെരുക്കമില്ലാത്ത നാല് കാട്ടു കുതിരകൾ. രഥം തെളിക്കുന്നത് പക്വതയില്ലാത്ത രണ്ടു ചെറുപ്പക്കാർ. അതിശീഘ്രം ആഴിയിൽ മറയുന്നതിനു വെമ്പൽ കൊള്ളുന്ന അസ്തമയ സൂര്യന്റെ പശ്ചാത്തലത്തിൽ ലക്കും ലഗാനുമില്ലാതെ രഥം ലക്ഷ്യം തെറ്റി ഓടുന്നു.

2003-ാമാണ്ട് വേഗത്തിൽ പാഞ്ഞുപോയി. പുതുവൽസരദിനങ്ങളും നാമറിയാതെ കുതിച്ചു പായുന്നു. കഴിഞ്ഞ വർഷം സമയമാം രഥം ലക്കും ലഗാനുമില്ലാതെ പാഞ്ഞുപോയപ്പോളുണ്ടായ സംഭവങ്ങൾ പലതും ദുഃഖം ഉളവാക്കുന്നതാണ്. രാഷ്ട്രീയ അസ്ഥിരത, ഭീകരവാദങ്ങൾ, വർഗ്ഗീയ ലഹളകൾ, വിഷമദ്യ ദുരന്തങ്ങൾ, മത-സാമുദായിക ഭിന്നതകൾ, ക്രൈസ്തവ സഭയുടെ സാക്ഷ്യമില്ലായ്മ, മലങ്കര സഭയിലെ വ്യവഹാരങ്ങളുടെ അറുതിയില്ലായ്മ, സഭകളിൽ നഷ്ടമായിക്കൊണ്ടിരിക്കുന്ന അച്ചടക്ക ജീവിതം, ഇങ്ങനെ പലതും പരിശോധനയ്ക്ക് വിധേയമാക്കാമെങ്കിലും പുതുവൽസരത്തിൽ സത്യദൈവാരാധകരായ വിശ്വാസികൾക്ക് മലങ്കര സഭയെക്കുറിച്ചുള്ള ഒരു സ്വപ്നം മാത്രം ഇവിടെ കുറിക്കുന്നു.

യെറുശലേം നഗരത്തെ തമ്മിൽ ഇണക്കിയ നഗരമായി പണിതിരിക്കുന്നതും അവിടേക്ക് ഇസ്രായേലിന്റെ പന്ത്രണ്ടു ഗോത്രങ്ങളും ഒരുമിച്ച് യഹോവയെ സ്തുതിപ്പാൻ കയറിച്ചെല്ലുന്നതും സങ്കീർത്തനക്കാരൻ സന്തോഷത്തോടെ വർണ്ണിക്കുന്നുണ്ട്. (സങ്കീ. 122) വിശ്വാസികൾക്ക് സഭയെന്നത് തമ്മിലിണക്കിയ നഗരമാണ്. സഭയിൽ എല്ലാ ഗോത്രങ്ങളും ഒരുമിച്ച് നിന്നുകൊണ്ട് സത്യ ദൈവത്തെ ആരാധിക്കുവാൻ കഴിയുന്നില്ല എന്നത് ദുഃഖകരമാണ്.

ഈ അടുത്ത നാളുകളിൽ ഉദയഗിരി യാക്കോബായ സെമിനാരിയിലെ വിദ്യാർത്ഥികൾ കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ സൗഹൃദ സന്ദർശനം നടത്തി. മലങ്കര സഭയ്ക്കു സംഭവിച്ചിരിക്കുന്ന വലിയ മുറിവിനെ ഓർത്തു രണ്ട് സെമിനാരികളിലെ വിദ്യാർത്ഥികളും തങ്ങളുടെ വേദന പരസ്പരം പങ്കുവച്ചു. അല്പം വെളിച്ചത്തിനു വേണ്ടി നേതൃനിരയിലേക്കുറ്റു നോക്കുന്ന പാവപ്പെട്ട ആരാധക സംഘത്തിന്റെ പ്രതിനിധികളാണവർ.

ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക നിലപാടനുസരിച്ച് സഭ മുറിക്കപ്പെടണമെന്ന് ഒരിക്കലും ആഗ്രഹിച്ചിട്ടില്ല. അംഗീകരിക്കപ്പെട്ട ഭരണഘടനയനുസരിച്ച് സഭ നയിക്കപ്പെടണമെന്ന ഒരേയൊരു തത്വം മാത്രമാണ് സഭ എന്നും പ്രകടമാക്കിയിട്ടുള്ളത്. എന്നാൽ, സഭയുടെ ഈ നല്ല ഉദ്ദേശത്തെ നിരാകരിക്കുന്ന രീതിയിലുള്ള പ്രവർത്തനങ്ങളാണ് പാത്രിയർക്കീസ് ഭാഗത്തുനിന്ന് എന്നുമുണ്ടായിട്ടുള്ളത്. രാഷ്ട്ര നിയമങ്ങളോ സഭാ നിയമങ്ങളോ തങ്ങൾക്ക് ബാധകമല്ല എന്ന നിലയിൽ അവർ പലതും ചെയ്തു കൂട്ടുകയും അതിനെ മറ്റുപല സഭകളും പ്രത്യക്ഷത്തിൽത്തന്നെ പ്രോത്സാഹിപ്പിക്കുകയും ചെയ്തു. ഈ യാഥാർത്ഥ്യത്തെ ഓർത്തഡോക്സ് സഭ അംഗീകരിച്ചുകൊണ്ട് സഭയുടെ അടിസ്ഥാന തത്വങ്ങൾക്ക് മങ്ങലേൽക്കാത്ത രീതിയിൽ വിശ്വാസികൾക്ക് സ്വാതന്ത്ര്യത്തോടെ ഒരുമിച്ചുനിന്നുകൊണ്ട് ദൈവാരാധന നടത്തുവാൻ സാധ്യമാകുന്ന തീരുമാനങ്ങൾ എടുത്ത് നടപ്പിലാക്കുവാനുള്ള ശ്രമം നേതൃനിരയിൽ നിന്നുണ്ടാകണം.

അച്ചടക്ക രാഹിത്യം ഇന്നു പല തലങ്ങളിലും ദൃശ്യമാണ്. ആർക്കും എന്തും ചെയ്യാം, പറയാം എന്ന ഒരു സ്ഥിതിയിലേക്ക് എത്തിയിരിക്കുന്നു എന്ന തോന്നൽ ഉളവാക്കുന്ന പ്രവണതകൾ ശക്തമായിരിക്കുന്നു. പിതാക്കൻമാരെ ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്തു കൊണ്ടിരിക്കുന്ന സഭയിൽ ഇന്നു കാര്യസാധ്യത്തിനുവേണ്ടി ഉപരോധവും, വഴിതടയലും, ധർണയും, യോഗം കലക്കലും സാധാരണയായിരിക്കുന്നു. തിരുവല്ല ഉപതെരഞ്ഞെടുപ്പിനോടനുബന്ധിച്ച് സഭയുടേതെന്ന രീതിയിൽ മാധ്യമങ്ങൾ പുറത്തു വിട്ടുകൊണ്ടിരുന്ന പ്രസ്താവനകൾ സഭയുടെ സാക്ഷ്യത്തിനേറ്റ മങ്ങലാണ്. ഇവിടെ രണ്ടു കാര്യങ്ങൾ പ്രത്യേകം ശ്രദ്ധിക്കാവുന്നതാണ്. 1) സഭയിൽ ജനാധിപത്യം എന്നത് എപ്പിസ്ക്കോപ്പസിയുടെ അടിസ്ഥാനത്തിൽ വരുന്നതാണെന്ന ചിന്ത വിശ്വാസികളിൽ ശക്തമാക്കണം. ഇത് 'വാളെടുക്കുന്നവരെല്ലാം വെളിച്ചപ്പാടാണെന്ന' പ്രവണത കുറയുവാൻ കാരണമാകും. 2) ഭരണപരമായ കാര്യങ്ങളിൽ നേതൃ നിരകളിൽ നിന്നും വരുന്ന തീരുമാനങ്ങളും അവയുടെ പ്രാവർത്തികതയും വിശ്വാസികളുടെ മുൻപാകെ സുതാര്യതയുള്ളതായിരിക്കണം. ഈ സ്വപ്ന സാഫല്യത്തിനുവേണ്ടി പ്രാർത്ഥിക്കുന്നു.

- ജോൺ പണിക്കരച്ചൻ

# മഹാപുരോഹിത സന്ദേശം



വാൽസല്യ മക്കളേ,

പുതുവർഷത്തിലേക്ക് നാം പ്രവേശിച്ചിരിക്കുകയാണ്. കഴിഞ്ഞുപോയ വർഷങ്ങളിൽ ദൈവം തമ്പുരാൻ കാത്തു സൂക്ഷിച്ചനുഗ്രഹിച്ചതിന് ഹൃദയം തുറന്ന സ്തുതിയും സ്തോത്രവും ദൈവ സന്നിധിയിൽ അർപ്പിക്കുന്നതിനുള്ള സമയമാണിപ്പോൾ. പുതുവർഷത്തിൽ ദൈവം തമ്പുരാൻ തന്റെ ചിറകിൻ മറവിൽ നമ്മെ സൂക്ഷിക്കുന്നതിനും നമുക്കേവർക്കും ദൈവകൃപയും കരുണയും ധാരാളം ലഭിക്കുന്നതിനും വേണ്ടി ഏവരും മുട്ടിപ്പായി പ്രാർത്ഥിക്കണം. ഈ പുതിയ വർഷത്തിൽ നിങ്ങൾക്കേവർക്കും ഐശ്വര്യവും സംതൃപ്തിയും സമാധാനവും ലഭ്യമാകട്ടെ എന്നും നാം ആശംസിക്കുകയും അതിനായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

സമാധാനത്തിന്റെയും സന്തോഷത്തിന്റെയും പരസ്പര സ്നേഹത്തിന്റെയും ദിവ്യമായ സന്ദേശം പകരുന്ന ക്രിസ്തുമസും, പ്രകാശത്തിന്റെയും ദൈവീക വെളിപ്പാടിന്റെയും പെരുന്നാളായ കർത്താവിന്റെ മാമോദീസാ (ദനഹാ) പെരുന്നാളും നിങ്ങളേവരും തികഞ്ഞ ഭക്തിയോടും തീക്ഷ്ണതയോടും ആചരിച്ചു എന്നു നാം വിശ്വസിക്കുന്നു. മനുഷ്യാവതാരം ചെയ്ത ദൈവമാകുന്ന ക്രിസ്തു എന്ന ദിവ്യ പ്രകാശം നിങ്ങളേവരിലും തെളിഞ്ഞു നിൽക്കുവാൻ വേണ്ടി ബലഹീനനായ നാം പ്രാർത്ഥിക്കുന്നു. വചനമാം ദൈവം മനുഷ്യാവതാരം ചെയ്ത മഹാത്ഭുതമാണ് യേശുക്രിസ്തു. ഈ മഹാത്ഭുതം അതുല്യമായും അനന്തമായും എല്ലാ മനുഷ്യ ഹൃദയങ്ങളിലും നിറഞ്ഞു നിൽക്കണം. യേശുവിനെ ഹൃദയങ്ങളിൽ കർത്താവായി പ്രതിഷ്ഠിക്കുകയും ശുദ്ധീകരണത്തിന്റെ (കൂദാശയുടെ) അനുഭവത്തിൽ വളരുകയും ചെയ്യുന്നവനാണ് യഥാർത്ഥ ക്രിസ്ത്യാനി. കർത്താവിന്റെ കണ്ണ് നീതിമാൻമാരുടെ മേലും അവന്റെ ചെവി അവരുടെ പ്രാർത്ഥനയ്ക്കും തുറന്നിരിക്കുന്നതുകൊണ്ട് നീതി നിമിത്തം കഷ്ടം സഹിക്കേണ്ടി വന്നാൽപോലും നിങ്ങൾ ഭയപ്പെടരുത്. നമ്മുടെ പൂർവ്വീകരുടെ ജീവിതവും സഭയുടെ ചരിത്രവും നമ്മേ പഠിപ്പിക്കുന്ന ഒരു സത്യമാണിത്. സഭയുടെ ചരിത്രത്തിൽ പ്രയാസങ്ങളും പ്രതിസന്ധികളും ധാരാളം ഉണ്ടായിട്ടുണ്ട്. അന്തിമ വിജയം നീതിക്കും സത്യത്തിനും ആയതുകൊണ്ട് സഭയ്ക്ക് ഒരിക്കൽ പോലും വീഴേണ്ടി വന്നിട്ടില്ല. പരിശുദ്ധ ദൈവമാതാവിന്റെയും സത്യവിശ്വാസം സഭയിൽ സ്ഥിരപ്പെടുത്തിയ കപ്പദോക്യൻ പിതാക്കൻമാരുടെയും സഭയിലെ വലിയ സഹദേൻമാരായ വി. യോഹന്നാൻ മാംദാനയുടെയും വി. സ്തേഫാനോസ് സഹദായുടെയും സന്യാസികളുടെ പിതാവായ മാർ അന്തോണിയോസിന്റെയും നമ്മുടെ മുൻഗാമിയായിരുന്ന പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെയും മറ്റു പിതാക്കൻമാരുടെയും ഓർമ്മപ്പെരുന്നാൾ ജനുവരി മാസത്തിൽ വരുന്നുണ്ട്. വർഷത്തിലെ ആദ്യമാസം പ. ദൈവമാതാവും നമ്മുടെ പിതാക്കന്മാരും കുടുതലായി നമ്മോടു ചേർന്നു നിൽക്കുന്നു എന്നു മനസ്സിലാക്കി ധൈര്യപൂർവ്വം പ്രത്യാശയോടെ നിങ്ങളേവരും മുന്നോട്ട് പോവുക.

ജനുവരി 30-ന് ബലഹീനനായ നാം 90-ാം വയസ്സിലേക്ക് പ്രവേശിക്കുകയാണ്. തിരിഞ്ഞു നോക്കുമ്പോൾ സന്തോഷവും ചാരിതാർത്ഥ്യവും ഉണ്ട്. വീണ്ടും ദൈവത്തെ സ്തുതിക്കുകയല്ലാതെ മറ്റൊന്നിനും നമുക്കു സാധിക്കുന്നില്ല. ദൈവം തമ്പുരാൻ ബലഹീനനായ നമുക്ക് കൂടുതൽ ബലവും ശക്തിയും നൽകി തന്റെ ചിറകിൻ കീഴിൽ മറച്ചു കാത്തു സൂക്ഷിക്കുന്നു. നിങ്ങളേവരും ബലഹീനനായ നമുക്കു വേണ്ടി ദൈവ സന്നിധിയിൽ യാചിക്കണം. ഏവരേയും ദൈവം തമ്പുരാൻ അനുഗ്രഹിക്കട്ടെ!

## നവതിയിലേക്ക് പ്രവേശിക്കുന്ന പരിശുദ്ധ പിതാവിന് ആശംസകൾ

പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൻമേൽ ആരൂഢനായിരിക്കുന്ന പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തൊണ്ണൂറാം വയസ്സിലേക്ക് പ്രവേശിക്കുന്നു. പ്രതിസന്ധികൾക്ക് നടുവിലും സഭാ നൗകയെ ലക്ഷ്യത്തിലേക്ക് നയിക്കുന്ന പരിശുദ്ധ പിതാവ് ആദ്ധ്യാത്മിക മണ്ഡലത്തിലെ മഹാർക്കനാണ്. പ്രാർത്ഥനയിലും ഉപവാസത്തിലും ശക്തി കണ്ടെത്തുന്ന പിതാവ് സഭാ സമാധാനത്തിനുവേണ്ടി നടത്തിയ യത്നങ്ങൾ ഇനിയും ലക്ഷ്യപ്രാപ്തിയിലെത്തിയില്ലെങ്കിൽ പോലും വരും തലമുറ വിസ്മരിച്ചുകൂടാ. അൻപതു വർഷത്തെ മെത്രാൻസ്ഥാനവും 13 വർഷത്തെ സഭാ പരമാദ്ധ്യക്ഷ സ്ഥാനവും പ. ബാവാ തിരുമേനിയെ കൂടുതൽ വിനയാന്വിതനാക്കുന്നു. പരിപക്വവും, അർത്ഥസമ്പുഷ്ടവും ആദ്ധ്യാത്മിക വീചികൾ സൃഷ്ടിക്കുന്നതുമായ പ. പിതാവിന്റെ വാക്കുകൾ വിശുദ്ധിയുടെ ഉൺമയിൽ നിന്ന് ഉത്ഭവിക്കുന്നതാണ്. ക്രൈസ്തവ ജീവിതം തീർത്ഥാടനമാണെന്ന ആപ്തവാക്യം മനസ്സിൽ ഉറപ്പിച്ച് തീർത്ഥാടക സംഘത്തെ നയിക്കുന്ന പരിശുദ്ധ പിതാവ് നവതിയിലേക്ക് പ്രവേശിക്കുന്ന ഈ അവസരത്തിൽ മലങ്കര സഭാ മക്കളുടെ പ്രാർത്ഥനാ നിർഭരമായ ആശംസകൾ

*- പത്രാധിപർ*

ലേഖനം

ഫാ. സി. ജോൺ, ചിറത്തലാട്ട്

# സഭയും രാഷ്ട്രീയവും: സാഹചര്യങ്ങളുടെ സാധ്യതകളും

സമകാലിക സഭാവിചാരത്തിൽ ഏറെ ആകുലതകൾക്കിടയാക്കിയിരിക്കുന്ന സഭയുടെ രാഷ്ട്രീയ ബന്ധത്തിലെ അവ്യക്തത, ഒരു പരിധിയോളം ഇല്ലായ്മ ചെയ്യുന്നതിന്, ഇതിന്റെ ചരിത്രപരവും ദാർശനികവുമായ പശ്ചാത്തലങ്ങളുടെ വിശകലനം സഹായകമായേക്കും. കേവലം, തെരഞ്ഞെടുപ്പുകളിലെ സഭാ ഇടപെടലുകൾക്കോ, വ്യക്തിയുടെ രാഷ്ട്രസംബന്ധിയായ താല്പര്യങ്ങളുടെ സ്വാതന്ത്ര്യമില്ലായ്മയ്ക്കോ ഉത്തരം തേടുന്നതിനോടൊപ്പം, സഭ എന്നതിന്റെ വിശാലമായ ഒരു പരിപ്രേഷ്യത്തിൽ നിന്നുകൊണ്ട്, വർത്തമാനകാലത്തിൽ അതിന്റെ സാധ്യതകളെ തിരിച്ചറിയുക എന്നതാണ് സംഗതമായിട്ടുള്ളത്.

ആഗോളവത്ക്കരണത്തിന്റെ ഉപോല്പന്നമെന്നോണം അരാഷ്ട്രീയവാദം (Depoliticalisation) പരോക്ഷമായി നമ്മുടെ നാടിന്റെ ഭാവിയുടെ സിരകളിലേക്ക്, രാഷ്ട്രത്തെക്കുറിച്ചുള്ള-സമൂഹത്തെക്കുറിച്ചുള്ള ജാഗ്രതയ്ക്ക് പകരം, വ്യക്തീതകരണത്തിന്റെ സങ്കുചിത രക്തം കയറ്റിവിടുമ്പോൾ, നമ്മുടെ 'മനുഷ്യ സമൂഹം' എന്ന സങ്കല്പത്തിന് അപചയം സംഭവിക്കുന്നു. സമൂഹത്തെക്കുറിച്ചുള്ള മനുഷ്യന്റെ ഭാവനകളിൽ ഏറ്റം ഉദാത്തമെന്ന് വിശേഷിപ്പിക്കാവുന്ന തരത്തിൽ, ക്രിസ്തുവിന്റെ ശരീരമായിരിക്കുന്ന 'സഭ' തന്നെ നിലനില്പിന്റെ ഭീഷണി നേരിടുന്നു. ഇത്, മനുഷ്യന്റെ സാമൂഹ്യ ബോധത്തെയും വൈയക്തിക സ്വാതന്ത്ര്യത്തെയും നിർണ്ണയിക്കുന്ന അതിലോലമായ അതിർ വരമ്പുകളുടെ തിരിച്ചറിയലിനോട് ബന്ധപ്പെട്ടിരിക്കുന്നു.

**ശുശ്രൂഷയിലൂടെ ദൗത്യ നിർവ്വഹണം നടത്തേണ്ട സഭ, അരാജകത്വത്തിന്റെ ഒരു ഭൂമിയെ സൃഷ്ടിച്ച്, സ്വർഗ്ഗ രാജ്യത്തിന്റെ പൂർത്തീകരണ കർമ്മത്തെ ദ്രുത ഗതിയിലാക്കുവാൻ ദൈവത്തെ നിർബ്ബന്ധിതനാക്കേണ്ടതുണ്ടോ എന്ന് ചിന്തിക്കേണ്ടതാണ്. സർവ്വജനതയ്ക്കായും ഉളവായ മഹാ സന്തോഷത്തിന്റെ പങ്കാളികളെന്ന ബോധം ഒരു പരിധിവരെ, സഭയുടെ പ്രവർത്തനങ്ങളെ ക്രിയാത്മകമാക്കും.**

വ്യക്തിയുടെ സാമൂഹിക ഉത്തരവാദിത്വത്തിന്റെ നിർവചനങ്ങളുടെ വളർച്ചയിൽ ക്രൈസ്തവ സഭയ്ക്കുണ്ടായിരിക്കുന്ന ഗൗരവതരമായ പങ്കിനെയും, അതിനാധാരമായ യവനതത്വവിചാരത്തെയും കുറിച്ച് റസ്സൽ (Bertrand Russel) നടത്തുന്ന നിരീക്ഷണം ഒരു പരിധിയോളം പ്രസക്തമാണ്. ഇത് നമ്മുടെ പല സന്ദേഹങ്ങൾക്കും നൂതനമാനങ്ങൾ നൽകാനിടയുണ്ട്. സാമൂഹിക സംസക്തിയുടെ (social cohesion) സംരക്ഷകരായിരുന്ന യവന ഭരണാധിപൻമാർ വ്യക്തിയുടെ സ്വാതന്ത്ര്യം രാഷ്ട്രത്തോടുള്ള പ്രതിബദ്ധതയുടെ അളവുകളിൽ നിർവ്വചിച്ചിരുന്നു. പക്ഷെ, പില്ക്കാലത്ത്, അധികാരം നഷ്ടപ്പെട്ട് മാസിഡോണിയൻ, റോമൻ, ഭരണത്തിൻ കീഴിൽ ജീവിക്കേണ്ടിവന്നതായ സാഹചര്യം സൃഷ്ടിക്കപ്പെട്ടത് യവന ചിന്താലോകത്തിന്റെ ഗതി തന്നെ വ്യത്യസ്തപ്പെടുത്തി. ഇവിടെ, വ്യക്തിയുടെ സ്വാതന്ത്ര്യം എന്നത് സാമൂഹിക നൈതികതയെക്കാൾ ഉയർന്നതായി. പൗരന് രാഷ്ട്രത്തോടുള്ള പ്രതിബദ്ധതയെക്കാൾ, ആത്മാവിന് ദൈവത്തോടുള്ള അഭിനിവേശമാണ് സദാചാര ജീവിതത്തിന്റെ ഏകഭാവം എന്ന് വിശദീകരിച്ച സ്റ്റോയിക് താത്വികത ഇതേ കാലഘട്ടത്തിന്റേതാണ്. പാരതന്ത്ര്യത്തിൽ ജീവിക്കേണ്ടി വന്ന ഒരു സമൂഹമനസ്സിന്റെ സ്വാതന്ത്ര്യവാഞ്ഛ നിത്യതയുടെ മാനങ്ങൾ തേടിപ്പോകുന്ന കാഴ്ചയാണ് ഇവിടെ കാണുന്നത്. പൊതു സഭയുടെ (Undivided Church) മഹത്വ്യക്തിത്വങ്ങളായി നിലകൊള്ളുന്ന കപ്പദോക്യൻ പിതാക്കന്മാരുടെ ചിന്താലോകത്തിൻമേൽ സ്റ്റോയിക് തത്വ സംഹിത ചെലുത്തിയിരിക്കുന്ന സ്വാധീനത്തെക്കുറിച്ചും റസ്സൽ സൂചിപ്പിക്കുന്നുണ്ട്.

വിജ്ഞാനതത്വസംഹിതയുടെ മധ്യകാലയുഗവും സഭാ രാഷ്ട്രീയബന്ധത്തിന്റെ സുഖകരമായ ഒരു ചിത്രമല്ല അവശേഷിപ്പിക്കുന്നത്. സ്വർഗ്ഗ-നരകങ്ങളുടെ താക്കോൽ സൂക്ഷിപ്പുകാരനെന്ന പരിവേഷത്തിലൂടെ പാശ്ചാത്യ ലോകത്ത് സഭ നടത്തിയ പ്രവർത്തനങ്ങൾ ചക്രവർത്തിമാരുടെ അധികാര പ്രവണതയെ ലജ്ജിപ്പിക്കുന്നതായിരുന്നു. നവോത്ഥാനത്തിന്റെ വിപ്ലവാത്മക അനുരണനങ്ങൾ സൃഷ്ടിച്ച ദേശീയ ബോധം ഒരു തരത്തിൽ, പാരതന്ത്ര്യത്തിന്റെ ചങ്ങലകളിൽ നിന്നുള്ള വിമോചന തൃഷ്ണയുടെ പ്രതിഫലനം തന്നെയായിരുന്നു. അടിമത്തപരമായ ഒരു സാമൂഹ്യബോധത്തിൽ നിന്നും വ്യക്തിപരതയുടെ ഇങ്ങേധ്രുവത്തിലേയ്ക്ക് ഈ പ്രക്രിയ പരിണമിച്ചപ്പോൾ, വൃഷ്ടിവാദം (Individualism) എന്നത്, സാമൂഹികമായ എല്ലാ വ്യവസ്ഥിതികളെയും നിരാകരിക്കുന്നതിലേയ്ക്ക് പോലും എത്തിച്ചേരുന്നുണ്ട്. നിയമങ്ങളുടെ പോലും

സാംഗത്യത്തെ ചോദ്യം ചെയ്യുന്ന നിലയിലെത്തുമ്പോൾ (Nietzsche) ഇതിന്റെ ആധുനിക യുഗ ഭാവമെന്ന് നമുക്ക് അതിനെ വിശേഷിപ്പിക്കാം.

എന്നാൽ, വ്യക്തീകരണത്തിന്റെ പാരമ്യത ഒരു തരത്തിൽ വിഭാഗീയതയുടെ വിത്തുപാകലാണ് നടത്തിയിരിക്കുന്നതെന്ന് പറയേണ്ടിയിരിക്കുന്നു. വ്യക്തീകരണത്തിന്റെ ഒറ്റപ്പെട്ട സങ്കേതങ്ങൾ തേടുന്നതിനുള്ള പരിശീലനം സിദ്ധിച്ച "ആധുനിക മനസ്സുകൾ' ആധുനികോത്തര സാമൂഹ്യബോധം അഥവാ ആഗോള ഗ്രാമ സങ്കല്പത്തിലേക്ക് പരിണമിച്ചപ്പോഴും വിഭാഗീയതയുടെ നാരായവേരുകൾ അവയിൽ രൂഢമൂലമായിരുന്നുവെന്ന് വേണം കരുതേണ്ടത്. ഇന്ന്, മത, ജാതി, വർഗ്ഗ, വർണ്ണ, കക്ഷി കേന്ദ്രീകൃത സമൂഹങ്ങൾ പെരുകുന്നതും ശാശ്വത സമാധാനത്തിന്റെ ഫലപ്രദപരിഹാരമായി "പിളർപ്പുകൾ" മാറുന്നതും വർഗ്ഗീകരണത്തിന്റെ വേരുകൾ നിർമ്മൂലനം ചെയ്യുവാൻ നമ്മുടെ മനസ്സിനായിട്ടില്ല എന്നതിന്റെ ഉത്തമദൃഷ്ടാന്തങ്ങളാണ്.

ഈ പശ്ചാത്തലത്തിൽ, ഭാരതത്തിലെ ക്രൈസ്തവ സഭയുടെ ധർമ്മത്തെക്കുറിച്ച് വ്യക്തതയുണ്ടാകേണ്ടിയിരിക്കുന്നു. പൗരസ്വാതന്ത്ര്യത്തിന്റെ അക്ഷയഖനിയെന്ന് വിശേഷിപ്പിക്കാവുന്ന ഒരു ഭരണഘടന ഇന്നുവരെ നമുക്കുണ്ട് എന്നുള്ളതും, പാരതന്ത്ര്യത്തിന്റെ ലളിതസൂചനകൾ (മതപരിവർത്തന നിരോധന ബില്ലുൾപ്പെടുന്ന പ്രകടനപത്രികയും മറ്റ് ഒറ്റപ്പെട്ട സംഭവങ്ങളും മറന്നിട്ടില്ല) പോലും നമ്മുടെ അനുഭവത്തിൽ ഉണ്ടായിട്ടില്ല എന്നുള്ളതും സഭയുടെ രാഷ്ട്ര സംബന്ധിയായ വിചാരത്തെ ബലപ്പെടുത്തേണ്ടതാണ്. അരാഷ്ട്രീയ വാദത്തിന്റെ ഏജൻസികളായി മാറുന്ന സാഹചര്യങ്ങളിൽ, ഒരു പക്ഷേ, നമുക്ക് നൽകാനാവാത്ത ഒരു സുരക്ഷിതത്വം ഭരണവർഗ്ഗത്തിൽ നിന്ന് ലഭ്യമാകുന്ന ഒരു വലിയ സമൂഹത്തിന്റെ തകർച്ചയ്ക്കുത്തരവാദിത്വം നാം ഏറ്റെടുക്കേണ്ടതായി വന്നേയ്ക്കാം. ഓരോ ചെറിയ സമൂഹങ്ങളും മറ്റുള്ളവയുടെ മുഴുവൻ രക്ഷാധികാരികളാകുവാൻ നടത്തുന്ന ശ്രമങ്ങൾ വ്യഷ്ടി വാദത്തിന്റെ ഉപോല്പന്നമായി സൃഷ്ടിക്കപ്പെട്ട ആത്മാഭിമാനത്തിന്റെ (self-esteem) അപകടകരമായ ഒരു നിലയായി ഗണിക്കാവുന്നതാണ്. ഇവിടെയാണ്, സർവ്വ ജനതയ്ക്കും പ്രകാശസ്തംഭമായി വർത്തിക്കേണ്ട സഭയുടെ ദൗത്യത്തെ അപായകരമായ ആത്മ രതിയിൽ നിന്ന് വേർതിരിച്ചെടുക്കേണ്ടത്. ശുശ്രൂഷയിലൂടെ ദൗത്യ നിർവ്വഹണം നടത്തേണ്ട സഭ, അരാജകത്വത്തിന്റെ ഒരു ഭൂമിയെ സൃഷ്ടിച്ച്, സ്വർഗ്ഗ രാജ്യത്തിന്റെ പൂർത്തീകരണ കർമ്മത്തെ ദ്രുതഗതിയിലാക്കുവാൻ ദൈവത്തെ നിർബ്ബന്ധിതനാക്കേണ്ടതുണ്ടോ എന്ന് ചിന്തിക്കേണ്ടതാണ്. സർവ്വജനതയ്ക്കായും ഉളവായ മഹാ സന്തോഷത്തിന്റെ പങ്കാളികളെന്ന ബോധം ഒരു പരിധിവരെ, സഭയുടെ പ്രവർത്തനങ്ങളെ ക്രിയാത്മകമാക്കും. സഭയുടെ രാഷ്ട്രീയ ഇടപെടലുകൾ, കേവലം വോട്ടു കേന്ദ്രങ്ങളുടെ ധാർഷ്ട്യ മെന്നതാകാതെ, വരും തലമുറയ്ക്ക് വിഭാഗീതയുടെ വേരുകളില്ലാത്ത, വ്യർത്ഥാഭിമാനത്തിന്റെ ശിഖരങ്ങളില്ലാത്ത ഒരു നിർമ്മല ചിത്തം പ്രദാനം ചെയ്യുന്നതാകട്ടെ. അത് മനുഷ്യ സ്നേഹത്തിന്റെ ദൈവികത വെളിപ്പെടുത്തുന്നതും ആയിരിക്കട്ടെ. ഇവിടെ, മനുഷ്യത്വം അതിന്റെ പൂർണ്ണ സ്വഭാവത്തിൽ ദൈവീക ആദി രൂപത്തിന്റെ ലാവണ്യത തിരികെ നേടുന്നു; സഭ ക്രിസ്തുവിന്റെ ശരീരമാകുന്നു. ❖

# ക്രിസ്തുമസ് അവധി മാറ്റിയതിൽ വൻപിച്ച പ്രതിഷേധം

**ന്യൂഡെൽഹി:–** കേന്ദ്രീയ വിദ്യാലയങ്ങളിലെ ക്രിസ്തുമസ് അവധി ജനുവരിയിലേക്കു മാറ്റിയ കേന്ദ്ര ഗവണ്മെന്റിന്റെ നടപടിയിൽ വിവിധ മേഖലകളിൽ വൻപിച്ച പ്രതിഷേധത്തിന് ഇടയായി. യേശുക്രിസ്തുവിന്റെ ജനനപ്പെരുന്നാളിനെ തമസ്ക്കരിക്കുവാൻ ബി.ജെ.പി. ഗവണ്മെന്റ് നടത്തുന്ന ശ്രമമാണ് ഇതിനുപിന്നിലെന്ന് പറയപ്പെടുന്നു.

വിവിധ ക്രൈസ്തവ സഭകളും രാഷ്ട്രീയ പാർട്ടികളും ഗവണ്മെന്റിന്റെ ഈ നടപടിക്കെതിരെ രംഗത്തെത്തിയിട്ടുണ്ട്. കേന്ദ്രീയ വിദ്യാലയങ്ങളിൽ പഠിക്കുന്ന അന്യ സംസ്ഥാനക്കാർക്കും കുടുംബാംഗങ്ങൾക്കും അവധിക്കാലമാഘോഷിക്കാൻ അവരവരുടെ വീടുകളിൽ എത്താനുള്ള ന്യായമായ അവകാശവും ബി.ജെ.പി. സർക്കാർ നിഷേധിച്ചത് മതേതര ജനാധിപത്യ ഇന്ത്യയുടെ സംസ്ക്കാരത്തിന് നിരക്കാത്ത നടപടിയാണെന്നും പ്രതിപക്ഷ നേതാവ് വി.എസ്. അച്യുതാനന്തൻ പറഞ്ഞു.

ഭാരതത്തിന്റെ മതേതര സങ്കല്പത്തിനുള്ള തിരിച്ചടിയാണ് ക്രിസ്തുമസ് അവധി മാറ്റിയത് എന്ന് റവന്യു മന്ത്രി കെ. എം. മാണി ആരോപിച്ചു.

വിവിധ സഭാ മേലദ്ധ്യക്ഷന്മാരും ഗവണ്മെന്റിന്റെ ക്രിസ്ത്യൻ വിരുദ്ധ നീക്കത്തെ ശക്തമായി അപലപിച്ചു.

# സഭാ മാനേജിംഗ് കമ്മറ്റി ജനുവരി 20–ന്

**കോട്ടയം:** മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മാനേജിംഗ് കമ്മറ്റി യോഗം 2004 ജനുവരി 20–ാം തീയതി കോട്ടയം പഴയ സെമിനാരിയിൽ വച്ച് പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടുന്നു.

ആലോചനാ വിഷയം: മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം കൂടുന്നത് സംബന്ധിച്ച്



രണ്ടു പിതാക്കന്മാരുടെയും ചരമ വാർഷികം ഒരേ ദിവസമായിത്തീർന്നത് യാദൃച്ഛികമല്ല. അവർ തമ്മിലുള്ള സമാനതകൾ അത്രയേറെയാണ്. ഇരുവരും മലങ്കര സഭയുടെ രണ്ടു പ്രകാശഗോപുരങ്ങളാണ്. വരും തമുറയ്ക്ക് ദിശാബോധവും, പ്രചോദനവും പകരാൻ ദൈവത്താൽ നിയുക്തരായ രണ്ടു തേജോ ഗോളങ്ങൾ.



# സഭയുടെ രണ്ടു തേജോഗോളങ്ങൾ

**ഫാ. റ്റി. ജെ. ജോഷ്വ**

സുസ്മരണാർഹരായ രണ്ടു ശ്രേഷ്ഠ പിതാക്കന്മാരാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് പ്രഥമൻ മെത്രാപ്പോലീത്തായും പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും ഇരുവരും കബറടങ്ങിയിരിക്കുന്നത് കോട്ടയം പഴയ സെമിനാരിയിൽ, ഇരുവരുടെയും ചരമവാർഷികം ഒരേ ദിവസം നവംബർ 24-ന്.

ഈ പിതാക്കന്മാർ മലങ്കര സഭയ്ക്കു ചെയ്തിട്ടുള്ള സേവനങ്ങളും നൽകിയിട്ടുള്ള സംഭാവനകളും അമൂല്യങ്ങളും അതുല്യങ്ങളുമാണ്. പ്രത്യേകിച്ച് ഓർത്തഡോക്സ് സെമിനാരിയോടുള്ള അവരുടെ ബന്ധം അനുപമമാണ്. ഇരുവരെയും സെമിനാരിയുടെ ശില്പികൾ എന്നു വിശേഷിപ്പിക്കാം. പുലിക്കോട്ടിൽ തിരുമേനി അതിന്റെ സ്ഥാപക ശില്പി, പൗലോസ് മാർ ഗ്രീഗോറിയോസ് അതിന്റെ നവോത്ഥാന ശില്പിയും.

അവർ ജീവിച്ചിരുന്ന കാലം തമ്മിൽ ഏതാണ്ട് രണ്ടു നൂറ്റാണ്ടിന്റെ അകലമുണ്ട്. ഒരാൾ ജനിച്ചത് എ. ഡി. 1740 നവംബറിൽ; മറ്റെയാൾ 1922 ഓഗസ്റ്റിലും. പുലിക്കോട്ടിൽ തിരുമേനിയുടെ ജന്മദിനത്തിൽത്തന്നെയായിരുന്നു ചരമവും. (അപ്രകാരം സംഭവിച്ച മറ്റൊരു സഭാപിതാവാണ് പാമ്പാടിത്തിരുമേനി) നമ്മുടെ രണ്ടു കഥാപുരുഷന്മാരും ജീവിച്ച പശ്ചാത്തലം ചരിത്രപരമായും സാമൂഹികമായും തികച്ചും വ്യത്യസ്തമായിരുന്നു. വ്യക്തിത്വത്തിലും അവർ വിഭിന്നരായിരുന്നു. എന്നാൽ രണ്ടു പേരും തമ്മിൽ പല സാമ്യങ്ങൾ ദർശിക്കാനുണ്ട്.

ഇരുവരും പുരോഹിതന്മാരായിരിക്കുമ്പോഴാണ് സെമിനാരിയോടു ബന്ധപ്പെടുന്നത്. സെമിനാരി പ്രവർത്തന കാലത്താണ് മെത്രാപ്പോലീത്താമാരായി ഉയർത്തപ്പെടുന്നത്. ഇരുവരും പഴയ കൊച്ചി സംസ്ഥാനം മലങ്കര സഭയ്ക്കു നൽകിയ വരദാനങ്ങളാണ് - ഒരാൾ കുന്നംകുളത്തു നിന്നും അപരൻ, തൃപ്പൂണിത്തുറ നിന്നും. ഇരുവരും ചരമം അടയുന്നത് ഏതാണ്ട് ഒരേ പ്രായത്തിൽ - പുലിക്കോട്ടിൽ തിരുമേനി 75-ാം വയസ്സിലും, ഗ്രീഗോറിയോസ് തിരുമേനി 74-ാം വയസ്സിലും, പുലിക്കോട്ടിൽ തിരുമേനിയുടെ കാലത്താണ് പാശ്ചാത്യ പ്രൊട്ടസ്റ്റന്റ് സഭയുമായി (ആംഗ്ലിക്കൻ സഭ) മലങ്കര സഭ ഇദം പ്രഥമമായി ബന്ധപ്പെടുന്നത്. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടെ ശക്തനായ വക്താവായി പാശ്ചാത്യ സഭകളോടു ബന്ധപ്പെട്ടു. പൗരസ്ത്യ സഭയുടെ വിശ്വാസ വൈശിഷ്ട്യവും ആരാധനാ സൗഷ്ഠവവും വ്യക്തമാക്കുന്നതിൽ ഏറെ വിജയിക്കുകയും ചെയ്തു.

പുലിക്കോട്ടിൽ തിരുമേനി അദ്ദേഹത്തിന്റെ തലമുറയിലെ അതുല്യപ്രതിഭാശാലി ആയിരുന്നു. സുറിയാനി, മലയാളം എന്നിവയിൽ അവഗാഹം നേടിയതു കൂടാതെ തച്ചു ശാസ്ത്രം, ഗണിത ശാസ്ത്രം, ആലയ നിർമ്മാണ കല എന്നിവയിൽ പ്രവീണനായിരുന്നു. പഴയ സെമിനാരി, ആർത്താറ്റു മഹായിടവകപ്പള്ളി എന്നിവയുടെ നിർമ്മിതിയിൽ ആ നൈപുണ്യം തെളിഞ്ഞു കാണാം. പൗലോസ് മാർ ഗ്രീഗോറിയോസ് പിതാവ് ഒരു സർവ്വ വിജ്ഞാന കോശം തന്നെയായിരുന്നു. ബഹു.

ഭാഷാ പണ്ഡിതൻ, ദാർശനികൻ, രാഷ്ട്ര മീമാംസയിലും, ശാസ്ത്ര വിജ്ഞാനത്തിലും അഭിജ്ഞൻ - എന്നിങ്ങനെ നീളുന്നു അദ്ദേഹത്തിന്റെ വിശേഷണങ്ങൾ. ആകാശത്തിൻ കീഴിലുള്ള ഏതു വിഷയത്തെക്കുറിച്ചും പ്രതിപാദിക്കാനുള്ള കഴിവ് അന്യാദൃശമായിരുന്നു.

പുലിക്കോട്ടിൽ തിരുമേനി, മല്പാൻ ഭവനങ്ങളിൽ ഒതുങ്ങി നിന്നിരുന്ന വൈദിക വിദ്യാഭ്യാസത്തെ സെമിനാരി വിദ്യാഭ്യാസത്തിന്റെ സാർവ്വത്രിക മേഖലയിലേക്കു പിടിച്ചു കയറ്റിയ ക്രാന്തദർശി ആയിരുന്നു. ഗ്രീഗോറിയോസ് തിരുമേനി അവിടെ നിന്ന് ഒരു പടികൂടി കടന്ന അവസ്ഥയിലേക്കു സെമിനാരിയെ നയിച്ചു. അതായത് സെമിനാരിയുടെ പ്രവർത്തനം വൈദികരെ പരിശീലിപ്പിക്കുന്നതിനു പുറമേ അത്മായർക്ക് ആത്മിക പരിശീലനവും പ്രബുദ്ധതയും ഉളവാക്കുന്ന ഒരു നേതൃത്വപരിശീലന പദ്ധതി തിരുമേനിയുടെ സ്വപ്നസാക്ഷാൽക്കാരമാണ്. തിരുവചനസത്യങ്ങൾ സാധാരണക്കാർക്കു വെളിപ്പെടുത്തി കൊടുക്കുവാൻ ഉപകരിക്കുന്ന "തിരുവചനഭാഷ്യം" അതിന്റെ അനുബന്ധമാണ്. അതുപോലെ ആരാധനാ സംഗീതം ചിട്ടപ്പെടുത്തുവാനും മെച്ചപ്പെടുത്തുവാനും ഒരു സ്ഥാപനം (ശ്രുതി) ഉണ്ടാക്കുവാനും തിരുമേനി ശ്രദ്ധിച്ചു. അതിനായി, സെമിനാരിയിൽ പരിശീലനം പൂർത്തിയാക്കിയ ഒരാളിനെ ഉന്നത പഠനത്തിനയച്ച് (ഫാ. എം. പി. ജോർജ്ജ്) സുസജ്ജനാക്കി.

ഈ രണ്ടു പിതാക്കന്മാരുടെയും ചരമവാർഷികം ഒരേ ദിവസമായിത്തീർന്നത് യാദൃച്ഛികമല്ല. അവർ തമ്മിലുള്ള സമാനതകൾ അത്രയേറെയാണ്. ഇരുവരും മലങ്കര സഭയുടെ രണ്ടു പ്രകാശഗോപുരങ്ങളാണ്. വരും തമുറയ്ക്ക് ദിശാബോധവും, പ്രചോദനവും പകരാൻ ദൈവത്താൽ നിയുക്തരായ രണ്ടു തേജോഗോളങ്ങൾ. അവരുടെ പാവനമായ സ്മരണയ്ക്കു മുന്നിൽ ആദരാഞ്ജലികൾ അർപ്പിച്ചുകൊണ്ട് നമ്മുടെ പൊതുവായ ചിന്തയ്ക്കും ധ്യാനത്തിനും വിഷയീഭവിക്കുവാൻ ഒരു വാക്യം ഉദ്ധരിക്കുന്നു.

"അതിന്റെ നീളവും, വീതിയും ഉയരവും സമം തന്നെ" –വെളി. 21:6 നമുക്ക് അത്ര പരിചിതമല്ലാത്ത ഒരു വാക്യമാണ്. യോഹന്നാൻ ശ്ലീഹാ ദർശനത്തിൽ കാണുന്ന നവയറുശലേമിന്റെ അഥവാ സ്വർഗ്ഗത്തിന്റെ പരിമാണങ്ങളാണ് ഇവിടെ പരാമർശിച്ചിട്ടുള്ളത്. അതിന്റെ ത്രിമാനങ്ങൾ തുല്യമാകുന്നു. അപൂർണ്ണതയൊന്നും ഇല്ലാത്ത ഒന്നാണ്, ഒരു വശം ചെറുതോ, മറ്റൊന്ന് വലുതോ അല്ലാതെ മൂന്നു മാനങ്ങളും തുല്യങ്ങളാണ്. It is complete on all sides. ഭൗമികമായ ഏതിനും അതിന്റേതായ കുറവും വൈകല്യവും ഉണ്ടായിരിക്കും. എന്നാൽ ദൈവരാജ്യത്തിന്റെ–ദൈവനഗരത്തിന്റെ പൂർണ്ണതയിൽ കുറവുകളൊന്നും ഇല്ലാത്തതാണ്.

മനുഷ്യജീവിതത്തോടു ബന്ധപ്പെടുത്തി ഈ മൂന്നു മാനങ്ങളും (dimensions) അവതരിപ്പിക്കാനാണ് ഞാൻ ആഗ്രഹിക്കുന്നത്. തുല്യത (സന്തുലനം) നാം പുലർത്തേണ്ട മൂന്നു മാനങ്ങൾ നമ്മുടെ ജീവിതത്തിലുണ്ട് - നീളം വീതി, ഉയരം.

**1) ജീവിതത്തിന്റെ നീളം:** ആയുർദൈർഘ്യമല്ല ഇവിടെ വിവക്ഷിക്കുന്നത്. ഓരോ വ്യക്തിയിലും കുടികൊള്ളുന്ന ആന്തരിക ചോതനയും, പിന്തുടരേണ്ട പരിശ്രമവുമാണ്. The inward drive to achieve one's personal ends and ambitions. അലസതയും അജാഗ്രതയും വെടിഞ്ഞ് നിതാന്തം അദ്ധ്വാനിച്ചും പരിശ്രമിച്ചും, ദൈവം തന്നിട്ടുള്ള കഴിവുകളെ പരമാവധി പ്രയോജനപ്പെടുത്തുന്ന അവസ്ഥ.

ഓരോ വ്യക്തിയെപ്പറ്റിയും ദൈവത്തിന് ഉദ്ദേശ്യവും പദ്ധതിയുമുണ്ട്. അതു തിരിച്ചറിഞ്ഞ് നിറവേറ്റാനുള്ള വ്യഗ്രത ജീവിതത്തിലുണ്ടാകണം. റാബി ജോഷ്വ ലീബ്മാൻ എഴുതുന്നു: There is such a thing as healthy and rational self interest. ആശാസ്യവും യുക്തിക്കു നിരക്കുന്നതുമായ സ്വാർത്ഥതാല്പര്യമുണ്ട്. അതൊരിക്കലും തെറ്റല്ല. എങ്കിൽ മാത്രമേ വ്യക്തിത്വ വികാസവും പ്രവർത്തന ക്ഷമതയും കൈവരിക്കുവാൻ കഴിയൂ. നമ്മുടെ സ്ഥാനം മറ്റാർക്കും നികത്താൻ സാധ്യമല്ല. അതു നമുക്കു മാത്രമായി ദൈവം നിശ്ചയിച്ചിട്ടുള്ളതാണ്. അതു തിരിച്ചറിഞ്ഞ് പൂർണ്ണമായി നിറവേറ്റാനാകണം നമ്മുടെ വ്യഗ്രത. സ്ഥിരോത്സാഹവും നിരന്തര പരിശ്രമവുമാവശ്യമാണ്.

നമ്മുടെ സ്മര്യ പുരുഷന്മാർ ഇപ്രകാരമുള്ളവരായിരുന്നു. പൗലോസ് മാർ ഗ്രീഗോറിയോസിനെപ്പറ്റി പറയുമ്പോൾ ഇത്രമാത്രം കഠിനാദ്ധ്വാനം ചെയ്യുന്ന ഒരു വ്യക്തിയെ ഞാൻ കണ്ടിട്ടില്ല. ശരീരം തളർന്നും കൈകാലുകൾക്ക് ബലക്ഷയം സംഭവിച്ചും കഴിഞ്ഞ അവസ്ഥയിലും അദ്ദേഹത്തിന്റെ പ്രയത്നശീലത്തിനു മാറ്റമില്ലായിരുന്നു. വലിയ വടവൃക്ഷമാകാൻ നമുക്കു കഴിവില്ലായിരിക്കാം ഒരു കുറ്റിച്ചെടി ആയിക്കൊള്ളട്ടെ. അതിന്റെ പരമാവധി വളർച്ചയിലെത്താനാണ് ശ്രമിക്കേണ്ടത്. ഹൈസ്കൂൾ ക്ലാസ്സിൽ പഠിച്ച ഒരു ഇംഗ്ലീഷ് കവിത ഇപ്രകാരമാണ്.

"The heights by great men reached and Kept
Were not attained by sudden flight,
But they, while their companions slept
Were toiling upwards in the night"

- H. W. Long fellow

**2) ജീവിതത്തിന്റെ വീതി;**

The outward concern for the welfare of others. ജീവിതത്തിന്റെ രണ്ടാമത്തെ മാനം വീതിയാണ്. അത് മറ്റുള്ളവരിലേക്കു കടന്നെത്തുന്ന നമ്മുടെ ചിന്തയും സ്നേഹവും സേവനവുമായി കരുതാം. നമ്മിൽ പലരും ആദ്യത്തെ മാനത്തിൽ പരിമിതപ്പെടുവാൻ ഇഷ്ടപ്പെടുന്നു - തൻകാര്യം മാത്രം. നീളത്തിനു സമമാണ് വീതിയും എന്നു പറയുമ്പോൾ അതിന്റെ പ്രാധാന്യം മനസ്സിലാക്കാം സ്വാർത്ഥയുടെയും തൻ കാര്യത്തിന്റെയും കൊക്കൂൺ പൊളിച്ച് പുറത്തേക്കു വരേണ്ടതുണ്ട്. "ഞാൻ എന്റെ സഹോദരന്റെ കാവൽക്കാരനോ?"– എന്നുള്ള കായേന്റെ ചോദ്യമുന്നയിക്കുന്നവരാണ് നമ്മിൽ അധികം പേരും. അതേ, അവന്റെ കാവൽക്കാരനാവുക എന്നതാണ് നമ്മുടെ ദൗത്യം.

യേശുക്രിസ്തുവിനെപ്പറ്റി ഒട്ടേറെ നിർവചനങ്ങൾ വേദശാസ്ത്രജ്ഞന്മാർ നൽകിയിട്ടുണ്ട്. സത്താപരവും ആളത്താപരവുമായ അവിടുത്തെ സ്വഭാവം വെളിപ്പെടുത്തുന്നവയാണ് ആവയിലധികവും. എന്നാൽ ഡെട്രിക്ക് ബോൺ ഹോഫർ നൽകിയിട്ടുള്ള ഒരു നിർവചനം എനിക്ക് ഏറ്റവും പ്രിയംകരമാണ്. Jesus, the man for others യേശു, മറ്റുള്ളവർക്കു വേണ്ടിയുള്ള മനുഷ്യൻ. അവിടുന്നു ജനിച്ചതും ജീവിച്ചതും, മരിച്ചതും ഇന്നും ജീവിക്കുന്നതും മറ്റുള്ളവർക്കു വേണ്ടി. അവിടുത്തെ അനുഗാമികളും അനുകാരികളുമാകുന്ന ക്രിസ്തീയ വിശ്വാസികൾ ഈ മാതൃക പിൻപറ്റേണ്ടവരാണ്.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ദൈവശാസ്ത്രത്തിലും സാമൂഹിക വീക്ഷണത്തിലും എല്ലാം ശക്തമായി പ്രതിഫലിച്ചത് മനുഷ്യനെപ്പറ്റിയുള്ള ഉൽക്കണ്ഠയും കരുതലുമാണ്, മർദിതരുടെയും ചൂഷിതരുടെയും ഭാഗത്തായിരുന്നു അദ്ദേഹത്തിന്റെ നിലപാട്. അവരുടെ വക്താവായി വേദികളിൽ പ്രത്യക്ഷപ്പെടുമ്പോൾ കൊളോണിയൽ വാഴ്ചക്കാരായ വെള്ളക്കാർക്ക് അതു തികച്ചും അസഹ്യമായിരുന്നു. പല അപ്രിയ സത്യങ്ങളും വിളിച്ചറിയിച്ചതുകൊണ്ട് അദ്ദേഹം അവരുടെ കണ്ണിലെ കരടായി മാറി.

പൗലോസ് ശ്ലീഹാ പ്രഖ്യാപിച്ചു. "ക്രിസ്തുവിന്റെ സ്നേഹം ഞങ്ങളെ നിർബ്ബന്ധിക്കുന്നു." മറ്റുള്ളവരെ കരുതുവാനും അവർക്കു സഹായത്തിന്റെ കൈ നീട്ടിക്കൊടുക്കുവാനും നമ്മെ പ്രേരിപ്പിക്കുന്നത് ക്രിസ്തുവിന്റെ സ്നേഹമായിരിക്കണം. "ജീവിതത്തിന്റെ വീതി" തുല്യമായി കാത്തു സൂക്ഷിച്ച ഈ പിതാക്കന്മാർ നമുക്കു മാതൃകയാകണം.

3) ജീവിതത്തിന്റെ ഉയരം! The upward reach for God ആദ്യത്തെ രണ്ടു മാനങ്ങൾക്കു തുല്യമായി നിലനിറുത്തേണ്ട മൂന്നാമത്തെ മാനമാണ് "ഉയരം" എന്നുള്ളത്. ഭൗമിക തലത്തിനപ്പുറത്തേക്കും ഭൗതിക വിഷയങ്ങൾക്കുപരിയായും ആത്മീയ തലത്തിലേക്ക് എത്താൻ നമുക്കു കഴിയണം.

നമ്മുടെ രണ്ടു കഥാപുരുഷന്മാരും ഈ മാനം അഭംഗുരം കാത്തു സൂക്ഷിച്ചവരാണ്. ദൈവത്തോടുള്ള അവരുടെ ബന്ധമാണ് അവരുടെ പ്രവർത്തനങ്ങൾക്ക് ഊർജ്ജം പകർന്നത്. പ്രാർത്ഥനയും ഉപവാസവും കൈമുതലാക്കിയിരുന്ന പുലിക്കോട്ടിൽ തിരുമേനി കുന്നംകുളത്തു നിന്ന് കോട്ടയത്തെത്തി, മീനച്ചിലാറിന്റെ തീരത്ത് ഒട്ടൽക്കാടു നിറഞ്ഞ ചതുപ്പു സ്ഥലത്ത് ഒരു പർണ്ണശാല കെട്ടി അതിൽ വസിച്ചുകൊണ്ടാണ് പ്രവർത്തനമാരംഭിച്ചത്. അദ്ദേഹത്തിന്റെ ആത്മിക സിദ്ധി കുന്നംകുളത്ത് പ്രസിദ്ധമായിരുന്നു.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ആത്മീയത പ്രദർശനപരമോ, പ്രകടനപരമോ, ആയിരുന്നില്ല. കഠിനമായ രോഗം ബാധിച്ച് തീരെ അവശനായപ്പോഴും അദ്ദേഹത്തെ ഉയർത്തി നിറുത്തിയത് ആത്മീയശക്തി ഒന്നു മാത്രമാണ്. ഒരു തുടർക്കഥ എന്നപോലെ അനവധി രോഗങ്ങളിൽക്കൂടി കടന്നുപോയ ഒരു വ്യക്തി എന്ന നിലയിൽ ഒരു കാര്യം വ്യക്തമാക്കാൻ കഴിയും ദൈവത്തിലുള്ള ആശ്രയവും പ്രത്യാശയുമില്ലെങ്കിൽ പരിശോധനാ സന്ദർഭങ്ങളിൽ പിടിച്ചു നിൽക്കാൻ സാധ്യമല്ല തന്നെ.

ഒരു ഹൈസ്ക്കൂൾ ഗ്രാഡുവേഷൻ ചടങ്ങിൽ പ്രസംഗിച്ച ഒരാൾ, അതു കഴിഞ്ഞ് ഒരു വിദ്യാർത്ഥിയോടു ചോദിച്ചു; എന്താണ് ഇനിയുമുള്ള നിന്റെ പ്ലാൻ? അവൻ പറഞ്ഞു: കോളജിൽ ചേർന്നു പഠിക്കും. അതു കഴിഞ്ഞിട്ട് എന്തു ചെയ്യും? എന്തെങ്കിലും ജോലി കണ്ടെത്തും. എന്നിട്ടോ? ഉത്തരം: വിവാഹിതനാകും. ചോദ്യം: അതിനുശേഷം എന്ത്? ഉത്തരം: സന്തോഷമായി ജീവിക്കും. ചോദ്യം: അതിനു ശേഷമോ? ഉത്തരം: പിന്നീടു പദ്ധതിയൊന്നുമില്ല. ആ പ്രസംഗകൻ പറഞ്ഞു. "Young man, your plans are too small. You must make your plans big enough to include God and large enough to include eternity".

ജീവിതത്തിന്റെ നീളവും വീതിയും ഉയരവും തുല്യമായി, സന്തുലിതാവസ്ഥയിൽ, കാത്തു സൂക്ഷിക്കുവാൻ കഴിഞ്ഞാൽ ജീവിതം ധന്യമായി അതാകുന്നു സ്മര്യ പുരുഷന്മാരായ രണ്ടു പിതാക്കന്മാരും നമുക്കു നൽകുന്ന സന്ദേശം.

*(നവംബർ 23-ാം തീയതി പഴയ സെമിനാരി ചാപ്പലിൽ ചെയ്ത അനുസ്മരണ പ്രഭാഷണം).*

❖

കവിത

# കരുതേണ്ട കാര്യങ്ങൾ

ഫാ. പി. പി. ഗീവർഗീസ്, പാമ്പാടി

പറയുകല്ല, പ്രയോഗത്തിലാക്കണം
അറിവിലുള്ളതാം ധർമ്മവും നീതിയും,
കുറയുമാദരവാരിലും, വാക്കുകൾ
മറികടന്നു വിരുദ്ധരായ് തീരുകിൽ

പറയുവാനുള്ള പ്രേരണത്തള്ളലിൽ
മറവിപാടില്ലശ്രോതാവിനിംഗിതം,
മുറിവുമറ്റാർക്കുമേൽക്കാതിരിക്കണം
പരിഹസിച്ചിടും വാക്കിൻ ശരങ്ങളാൽ

ഹൃദയഭാവങ്ങൾമൂടി വയ്ക്കും വിധം
വദനമെന്തിനു പൊയ്മുഖമാകണം?
കദനമേറുന്ന മാനസപ്രേരണ
വദനഭാവം മറയ്ക്കാതിരിക്കണം

അനുദിനം ധ്യാനമേറണം ജീവിതം
വിനയസമ്പന്നമാകണം മേൽക്കുമേൽ
കനക,കാമിനീ ചിന്തയ്ക്കതീതമാം
മനനിയന്ത്രണം മാന്യതയ്ക്കുത്തമം

സ്ഥാനമാനങ്ങളെത്തിപ്പിടിക്കുവാൻ
ഹീനമാർഗ്ഗം പരിത്യജിച്ചീടണം
മാനഹാനിയീമാർഗ്ഗം വരുത്തിടും
സ്ഥാനമേൽക്കാൻ കഴിഞ്ഞെന്നിരിക്കിലും

മരണമുണ്ടെന്നതോർക്കണം നിത്യവും
ശരണമെന്നും ചരാചരപാലകൻ
കരുതലേറും ദയാപരൻ നിശ്ചയം
തരുമെനിക്കർഹദാനം, കൃപാവരം

❖

# ബൈബിൾ പദപ്രശ്നം 12

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 | | 2 | 3 | 4 | | | | 5 | 6 |
| | 7 | | | | 8 | 9 | | 10 | |
| | | | | 11 | | | 12 | | |
| 13 | | | | | | | 14 | | |
| 15 | 16 | 17 | | | | 18 | | | 19 |
| 20 | | 21 | 22 | | | | 23 | | |
| | | | | 24 | 25 | 26 | | | |
| | | | | 27 | | | 28 | 29 | |
| 30 | | 31 | 32 | | | | | | |
| 33 | | | 34 | | | | | | |

## വലത്തോട്ട്

1. തിരുനിവാസത്തിന് ഇങ്ങനെയും പേരുണ്ട് (8)
5. വലിയ നോമ്പിലെ അഞ്ചാം ഞായറിൽ സൗഖ്യമായവൾ (2)
9. ഹിസ്കീയാവിന്റെ പിൻഗാമി (3)
11. ഹദദേസരിന്റെ സേനാപതി (3)
12. അഹീയാവിന്റെ മകൻ; ഏലായുടെ അപ്പൻ (3)
13. ജാതികളുടെ രാജാവ് (3)
14. അബ്രഹാം കൽദായദേശം വിട്ടു വന്നു പാർത്ത സ്ഥലം (3)
17. ദേവദാരു ധാരാളമുള്ള സ്ഥലം (4)
18. രണ്ടു ഭാര്യമാരുണ്ടായിരുന്ന ആദ്യ വ്യക്തി (3)
20. മിനുക്കിയ താമ്രം കൊണ്ടുള്ള പണിയിൽ സമർത്ഥൻ (4)
22. സംസാരിച്ച കഴുതയുടെ ഉടമ (3)
23. അഹരോനെ അടക്കിയ സ്ഥലം (3)
24. യോരാമിനെ അമ്പെയ്തു കൊന്നവൻ (2)
26. യിരെമ്യാവിന്റെ നുകം ഒടിച്ച പ്രവാചകൻ (4)
29. കഴുതകളെ മേയ്ക്കവേ ചൂടുള്ള ഉറവ കണ്ടവൻ (2)
30. ഇരുട്ട്, രാത്രി എന്നർത്ഥം (2)
32. പാളയത്തിൽ താമസിച്ചു പ്രവചിച്ച മൂപ്പൻമാരിലൊരാൾ (4)
33. അശേരാ സേവമൂലം രാജ്ഞിസ്ഥാനം പോയവൾ (3)
34. പെരുവിരലുകൾ നാലും ഛേദിക്കപ്പെട്ട് പ്രതികാരം ലഭിച്ചവൻ (6)

## താഴോട്ട്

1. അനുഗ്രഹിക്കപ്പെട്ട കള്ളൻ (3)
2. മാലാഖമാരിൽ മുമ്പൻ (4)
3. പെരുവള്ളത്തിന്മീതേ ഇരുന്നവൾ (8)
4. അമ്മീനാദാബിന്റെ മകൻ (4)
6. പരിശുദ്ധാത്മാവിനു വിരോധമായ പാപങ്ങളിലൊന്ന് (3)
7. ഇരപിടിച്ചുകയറിയ ബാലസിംഹം (3)
8. പെട്ടകം നിർമ്മിച്ച മരം (3)
9. സാറയെ അടക്കിയ സ്ഥലം (6)
10. എഫ്രയിമിന്റെ മകൻ ബെരീയാവിന്റെ മകൾ (3)
15. ഗെരാറിലെ അബീമേലെക്കിന്റെ സ്നേഹിതൻ (4)
16. ബെൻഹദദ് ആരായിരുന്നു? (5)
19. യാഗപീഠം പണിയാൻ ആരുടെ നിലമാണ് ദാവീദ് വാങ്ങിയത്? (6)
21. ദാവീദിന്റെ കാലത്തെ സംഗീതപ്രമാണി (3)
25. യോശീയാവിന്റെ കാലത്തെ പ്രവാചകി (3)
26. ഫറവോന്റെ ഭാര്യാ സഹോദരിയെ വിവാഹം ചെയ്ത ഏദോമ്യൻ (3)
27. ജനനപ്പെരുന്നാൾ (3)
28. എസ്ഥേറിന്റെ മറുപേര് (3)
29. ബെൻഹദദ് യിസ്രായേലിനോടു തോറ്റ താഴ്വര (3)
30. ശമുവേലിന്റെ നാട് (2)
31. മോരേശെത്തിൽനിന്നുള്ള പ്രവാചകൻ (2)

## പദപ്രശ്നം – 10 (ശരിയുത്തരം അയച്ചവർ)

**വിജയികൾ:**
1. ആലീസ് വർഗീസ് ചമ്പക്കര, കോട്ടയം
2. റഞ്ചിനി റജി കളമശേരി
3. മേരിക്കുട്ടി കുര്യാക്കോസ് ഭാണ്ഡൂപ്

**പ്രോൽസാഹന സമ്മാനം**
4. ജോളി ജോസഫ് ചെല്ലങ്കോട്, വയനാട്
5. ലാലി സാമുവൽ, ന്യൂഡെൽഹി-17

6. ഏ. കെ. വർഗീസ്, അറുന്നൂറ്റിമംഗലം; 7. ഏലിയാമ്മ ജോർജ്ജ്, ആവണീശ്വരം; 8. സുജാ മോൻസി, ബാംഗ്ലൂർ; 9. എബ്രഹാം കുര്യൻ, ഉദ്യോഗമണ്ഡൽ; 10. മോളി മാത്യു, നാരങ്ങാനം; 11. മറിയാമ്മ ജേക്കബ്, നെടുമൺകാവ്; 12. കെ. സി. എലിസബത്ത് തമ്പി, കൊച്ചി; 13. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 14. സാറാമ്മ തമ്പി, കോയമ്പത്തൂർ; 15. മറിയാമ്മ ജോൺ, പങ്ങട, കോട്ടയം; 16. ഏലിയാമ്മ എബ്രഹാം, കളമശേരി; 17. വി. എം. തോമസ്, കറ്റാനം; 18. ശോശാമ്മ എബ്രഹാം, ബിലാസ്പൂർ; 19. ലീലാമ്മ മാമ്മൻ, മാങ്ങാനം, കോട്ടയം; 20. സുസമ്മ രാജൻ, കൊൽക്കത്ത-23; 21. ഏലിയാമ്മ സഖറിയ, കൊൽക്കത്ത-42; 22. ഏലിയാമ്മ ഗീവർഗീസ്, കുന്നംകുളം; 23. അന്നമ്മ മത്തായി, ആലുവ; 24. ഷിജി കെ. ജോർജ്ജ്, മുഖത്തല; 25. ടി. ജെ. എബ്രഹാം, ബിലാസ്പൂർ; 26. ശോശാമ്മ മത്തായി, ചെങ്ങറ; 27. ആനീസ് ഉമ്മൻ നിരണം; 28. ജോളി അലക്സാണ്ടർ, കടപ്ര; 29. റേച്ചൽ അലക്സാണ്ടർ, പൂനെ; 30. കെ. ജോസഫ്, താഴത്തുവടക്ക്; 31. ജോൺസി ജോർജ്ജ്, ചെന്നൈ.

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)

(e-mail: joshibjohn@hotmail.com)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഓ.
കൊല്ലം ജില്ല-690539

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-02-2004

## പദപ്രശ്നം – 10, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 യ | ൽ | ദോ | 2 ദാ | ർ | ബ | 3 ഹേ | ലി | യോ | സ് |
| 4 ഫോ | ബാ | സ് | 5 റാ | ഫേ | ൽ | 6 ല | ഹ് | 7 ദി | 8 ഗ |
| വ | 9 ബേ | ത്ത് | സ | 10 യി | 11 ദ | ശാ | ശം | പ്ര | ട |
| 12 ശ | ദൂ | 13 വേ | ൽ | പ് | ട | 14 എ | ഫ്ര | യിം | റ്റ |
| ദാ | 15 ബേ | ട്ട | 16 അ | ന്താ | 17 സ് | തെ | ഫാ | നോ | സ് |
| 18 എ | ൽ | കാ | നാ | ഹ് | 19 കൊ | സ് | ബി | 20 ഏ | ത്രീ |
| ലെ | ത്ത് | ര | ഥോ | 21 അ | സ് | 22 ദാ | 23 വെ | ത്ത് | ക് |
| യാ | ശ | ന്റു | ത്ത് | 24 മെ | 25 ബേ | നോ | റോ | ബാ | 26 ബേ |
| ബാ | 27 സ | ൻ | ഫേ | റി | ബ് | ഹ | നി | ൽ | ഥാ |
| ർ | ർ | 28 കൊ | ർ | ബാ | ൻ | 29 ദ | ക | ദോ | ത്ര |

ലേഖനം

ഫാ. വിനോദ് ജോർജ്ജ്, ആറാട്ടുപുഴ

# യേശുക്രിസ്തുവും വിമർശനവും

**വി**മർശനം എന്ന വാക്ക് നമുക്ക് സുപരിചിതമാണ്. വിമർശിക്കുക, വിമർശിക്കപ്പെടുക ഇവയൊക്കെ മനുഷ്യജീവിതത്തിന്റെ സന്തുലിതമായ നിലനില്പിന് ആവശ്യമാണ്.

ഇംഗ്ലീഷിൽ 'Criticism' എന്ന വാക്കാണ് ഉപയോഗിക്കുന്നത്. നിരൂപണം എന്ന മലയാള വാക്കും ഇതിന് അനുയോജ്യമാണ്. വിമർശനം എന്നത് നെഗറ്റീവ് ആയും നിരൂപണം എന്നത് പോസിറ്റീവ് ആയും കണക്കാക്കാറുണ്ട്.

ചിലരെ Critic എന്നു വിളിക്കാറുണ്ട്. one who criticizes അല്ലെങ്കിൽ one skilled in stimating the quality of literary or artistic work. വിമർശകൻ എന്നോ നിരൂപകൻ എന്നോ വിളിക്കാം. Critical, critically, criticise or criticize, critique (വിമർശന ഗ്രന്ഥം, നിരൂപണോപന്യാസം) ഇവയെല്ലാം ഇതോടു ബന്ധപ്പെട്ടതാണ്.

വിമർശനം രണ്ടു തരത്തിലാക്കാം.

**1. ക്രിയാത്മകമായ വിമർശനം (constructive criticism)**

സൃഷ്ടിപരമായ വിമർശനം. ഇതാണ് യഥാർത്ഥ വിമർശനത്തിന്റെ – വിമർശകന്റെ – ലക്ഷ്യം ആകേണ്ടത്. സ്നേഹത്തിൽ നിന്നാണ് സൃഷ്ടിപരമായ വിമർശനം ഉണ്ടാകുന്നത്. സത്യവും നീതിയും അവിടെ ഉണ്ടാകും. മറ്റെ വ്യക്തിയുടെ അല്ലെങ്കിൽ സമൂഹത്തിന്റെ നന്മയാണ് അവിടെ ലക്ഷ്യമാക്കുന്നത്. അവരെ പ്രോത്സാഹിപ്പിക്കുവാനും വളർത്തുവാനും അവരുടെ പ്രവൃത്തികളെ വിമർശിക്കും. അത് പലപ്പോഴും നിർദ്ദേശങ്ങളാകാം. ഇത് ശരിയായ വഴി പറഞ്ഞു കൊടുക്കൽ ആണ്.

സമൂഹത്തിൽ നിരൂപകർ ഉണ്ട്. സാഹിത്യ നിരൂപകർ ചരിത്ര നിരൂപകർ, സാംസ്കാരിക-രാഷ്ട്രീയ നിരൂപകർ. ഇങ്ങനെ നിരൂപകർ എല്ലാ രംഗത്തും ഉണ്ട്. അവരുടെ പുസ്തകങ്ങളെ – ലേഖനങ്ങളെ നിരൂപണോപന്യാസം, നിരൂപണ ഗ്രന്ഥം (critique) എന്നൊക്കെ പറയും. അവിടെ സൃഷ്ടിപരമായ വിമർശനമാണ് ഉള്ളത്. ക്രിയാത്മകമായ വിമർശനം ഉണ്ടെങ്കിൽ മാത്രമേ അവർ നിരൂപകരും അവരുടെ ഗ്രന്ഥങ്ങൾ നിരൂപണ ഗ്രന്ഥങ്ങളും ആകുകയുള്ളൂ.

കുടുംബത്തിൽ ഭാര്യ-ഭർത്തൃബന്ധത്തിൽ പരസ്പരം വിമർശനങ്ങൾ ഉണ്ട്. അത് സ്നേഹത്തിൽ നിന്നാണ് ഉത്ഭവിക്കുന്നത്. ഭാര്യ ഭർത്താവിനോടും ഭർത്താവ് ഭാര്യയോടും നിർദ്ദേശങ്ങളോടെ വിമർശനം നടത്തും. മാതാപിതാക്കൾ മക്കളെ ഉപദേശിക്കും; അങ്ങനെയല്ല ചെയ്യേണ്ടത്; ഇങ്ങനെയാണ്....

കലാപരമായ സൃഷ്ടികൾ ശ്രദ്ധിക്കുന്ന വ്യക്തി നല്ല നിരൂപകൻ ആകുന്നുവെങ്കിൽ അവിടെ സൃഷ്ടിപരമായ വിമർശനം ഉണ്ടാകും. കലാകാരന്റെ കുറവുകൾ കണ്ടെത്തുവാനും അത് പരിഹരിക്കുവാനും വ്യത്യാസമില്ലാതെ (കല, സാഹിത്യം, രാഷ്ട്രീയം, കായികം....) എല്ലാവരും ക്രിയാത്മകമായ വിമർശനത്തെ സ്വാഗതം ചെയ്യുന്നു.

**2. വിനാശകരമായ വിമർശനം (Destructive criticism)**

നാശഹേതുകമായ, നാശത്തിനിടയാക്കുന്ന വിമർശനങ്ങൾ ഉണ്ട്. ഇന്ന് കൂടുതലും അത്തരത്തിലുള്ള വിമർശനങ്ങളാണ് എവിടെയും കാണുന്നത്. അവിടെ സ്നേഹമില്ല. വിദ്വേഷമാണ്. അവിടെ നീതിയും സത്യവും ഇല്ല; പകയും വെറുപ്പുമാണ്. അപരനെ നശിപ്പിക്കുക – ഇല്ലാതാക്കുക – എന്നതാണ് ലക്ഷ്യം. എങ്ങനെയെങ്കിലും സഹോദരനെ താറടിച്ചു കാണിക്കണം.

നന്മ പ്രവർത്തിച്ചാലും അതിൽ ന്യൂനത കണ്ടെത്തും. പരസ്യമായി കുറ്റപ്പെടുത്തി സംസാരിക്കും. അപരനെ 'ഒതുക്കു'വാനുള്ള ആഗ്രഹവും ശ്രമവുമാണ്. അതിനായി ഉള്ളതും ഇല്ലാത്തതുമായ ആരോപണങ്ങൾ നടത്തും. സ്വാർത്ഥതയും അസൂയയും Destructive Criticism ത്തിന് കാരണമാകുന്നു. കലാപരമായ സൃഷ്ടികൾ ശ്രദ്ധിക്കുമ്പോൾ അതിന്റെ നന്മകൾ കാണാതെ തിന്മകളെ പെരുപ്പിച്ചു കാണിക്കും. നന്മകൾ ഉണ്ടെങ്കിലും അത് മൂടിവയ്ക്കും. തങ്ങളെക്കാൾ മിടുക്കും സാമർത്ഥ്യവും വേറെ ഒരാളിൽ കണ്ടാൽ അവരെ ഇല്ലാതാക്കാനുള്ള ശ്രമമാണ് Destructive Criticism ത്തിന്റെ ഉദ്ദേശ്യം.

കുടുംബ ജീവിതത്തിൽ ആ പ്രവണത ഉണ്ടാകരുതാത്തതാണ്. പക്ഷെ ഇന്നത്തെ കുടുംബബന്ധങ്ങളിൽ നാശ

സൃഷ്ടിപരമായ വിമർശനം. ഇതാണ് യഥാർത്ഥ വിമർശനത്തിന്റെ – വിമർശകന്റെ – ലക്ഷ്യം ആകേണ്ടത്. സ്നേഹത്തിൽ നിന്നാണ് സൃഷ്ടിപരമായ വിമർശനം ഉണ്ടാകുന്നത്. സത്യവും നീതിയും അവിടെ ഉണ്ടാകും. മറ്റെ വ്യക്തിയുടെ അല്ലെങ്കിൽ സമൂഹത്തിന്റെ നന്മയാണ് അവിടെ ലക്ഷ്യമാക്കുന്നത്. അവരെ പ്രോത്സാഹിപ്പിക്കുവാനും വളർത്തുവാനും അവരുടെ പ്രവൃത്തികളെ വിമർശിക്കും. അത് പലപ്പോഴും നിർദ്ദേശങ്ങളാകാം. ഇത് ശരിയായ വഴി പറഞ്ഞു കൊടുക്കൽ ആണ്.

ഹേതുകമായ വിമർശനങ്ങൾ വർദ്ധിക്കുന്നു എന്നതാണു സത്യം. ഭാര്യ-ഭർത്തൃ ബന്ധമായാലും, മാതാപിതാക്കൾ - മക്കൾ ബന്ധമായാലും, ഏത് in-laws ബന്ധമായാലും അവിടെയെല്ലാം വിമർശനവും അപവാദങ്ങളും കുറ്റപ്പെടുത്തലുകൾ മാത്രമായി വഴിമാറുന്നു. പരസ്പരം പരിഹസിക്കുകയും മറ്റുള്ളവരുടെ മുമ്പിൽ നാണം കെടുത്തുകയും ചെയ്യുന്ന വിമർശനങ്ങളാണ്.

രാഷ്ട്രീയം അതിനുവേണ്ടി മാത്രമായിത്തീർന്നിരിക്കുന്നു. അവിടെ ക്രിയാത്മകമായ വിമർശനത്തിനു യാതൊരു സാധുതയും ഇല്ലാതെ പോകുന്നു. പരസ്പരം ചെളിവാരി എറിഞ്ഞ് ഉള്ളതും ഇല്ലാത്തതുമായ വിഷയങ്ങൾ വലുതാക്കി പരസ്യ പ്രസ്താവനകളിലൂടെയും രഹസ്യ നീക്കങ്ങളിലൂടെയും വിമർശനങ്ങൾ നടത്തുന്നു. അത് എതിർപാർട്ടിയിലെ അംഗമാകണമെന്നില്ല. സ്വന്തം പാർട്ടിക്കുള്ളിൽത്തന്നെ പരസ്പരം കാലുവാരലും നിശിതവും രൂക്ഷവുമായ നാശത്തിനിടയാക്കുന്ന വിമർശനങ്ങളുമാണ് നിലനിൽക്കുന്നത്. ഇത് ധാർമ്മികമായ അപചയമാണ് വെളിവാക്കുന്നത്.

സാമൂഹ്യ-സാംസ്കാരിക -സാമുദായിക-കായിക-ആദ്ധ്യാത്മിക രംഗങ്ങളിലെല്ലാം ഈ അധഃപതനം പ്രത്യക്ഷമായും പരോക്ഷമായും നിലനിൽക്കുന്നു.

### യേശുക്രിസ്തുവിനെതിരേ വിമർശനങ്ങൾ

യേശുക്രിസ്തുവിനെതിരേ ഉണ്ടായ വിമർശനങ്ങൾ സുവിശേഷങ്ങളിൽ ശ്രദ്ധിക്കുമ്പോൾ ഇത്രയധികം വിമർശനങ്ങൾ ഏൽക്കേണ്ടി വന്ന മനുഷ്യർ ഉണ്ടാകുമോ എന്നു സംശയിക്കും. യേശുവിന്റെ പരസ്യ ശുശ്രൂഷക്കാലത്ത് അവനോടൊപ്പം ഉണ്ടായിരുന്ന ജനങ്ങളിൽ ഭൂരിഭാഗവും യേശുക്രിസ്തുവിനെ വിമർശിക്കുവാൻ കൂടെ കൂടിയതാണ്.

യേശുക്രിസ്തു പറയുന്നതും പ്രവർത്തിക്കുന്നതും അവരുടെ ദൃഷ്ടിയിലും ചിന്തയിലും കുറ്റമാണ്. അവർ പരസ്യമായും രഹസ്യമായും യേശുവിനെ വിമർശിക്കുവാൻ തയ്യാറായി. അവരുടെ ഉദ്ദേശ്യം യേശുവിനെ നശിപ്പിക്കുക, ഇല്ലാതാക്കുക എന്നതാണ്. തങ്ങൾക്ക് ലഭിച്ചുകൊണ്ടിരിക്കുന്ന പദവിയും ആദരവും വേറെ ഒരാൾ തട്ടിക്കൊണ്ടുപോകുന്നു എന്നതാണ് വിമർശനങ്ങൾക്ക് കാരണം.

യേശുക്രിസ്തു പിതൃനഗരത്തിലെ പള്ളിയിൽ ഉപദേശിച്ചപ്പോൾ പലരും വിമർശനങ്ങളുമായി വന്നു. "ഇവന്ന് ഇവ എവിടെ നിന്ന്, ഇവന്നു കിട്ടിയ ഈ ജ്ഞാനവും ഇവന്റെ കയ്യാൽ നടക്കുന്ന വീര്യ പ്രവൃത്തികളും എന്ത്? ഇവൻ മറിയയുടെ മകനല്ലേ..." (വി. മർക്കോസ് 6:2). കർത്താവ് രോഗികളിൽ നിന്ന് ഭൂതങ്ങളെ പുറത്താക്കുന്നതു കണ്ട പരീശന്മാർ വിമർശനങ്ങൾ പരസ്യമായി നടത്തി; "ഇവൻ ഭൂതങ്ങളുടെ തലവനായ ബെയെത്സെബൂലിനെക്കൊണ്ടല്ലാതെ ഭൂതങ്ങളെ പുറത്താക്കുന്നില്ല" (വി. മത്തായി 12:24)

യേശുക്രിസ്തുവിന്റെ വചനങ്ങളെ ദൈവദൂഷണമാണെന്ന മുദ്രകുത്തി പരസ്യമായി അവനെ താറടിച്ചു കാണിക്കുവാൻ വിമർശകർ ഒത്തുകൂടി. യേശു ക്രൂശിൽ കിടക്കുമ്പോഴും വിമർശകർ അവനെ ദുഷിച്ചു. "മന്ദിരം പൊളിച്ചു മൂന്നു നാൾ കൊണ്ടു പണിയുന്നവനേ, നിന്നെത്തന്നെ രക്ഷിക്ക, ദൈവ പുത്രൻ എങ്കിൽ ക്രൂശിൽ നിന്ന് ഇറങ്ങി വാ"..... (വി. മത്താ. 27:40) ഇവയെല്ലാം Destructive Criticisms ആണ്. സത്യവും നീതിയും ഈ വിമർശനങ്ങൾക്കില്ല. നശീകരണമാണ് ലക്ഷ്യം.

### യേശുക്രിസ്തുവിന്റെ വിമർശനങ്ങൾ

യേശുക്രിസ്തു പലരെയും പലതിനെയും വിമർശിക്കുന്നത് സൃഷ്ടിപരമായ വിമർശനത്തിലൂടെയാണ്. അവിടെ സ്നേഹമാണുള്ളത്. സത്യവും നീതിയും നിസ്വാർത്ഥതയും ഉള്ളതാണ് യേശുക്രിസ്തുവിന്റെ വിമർശനങ്ങൾ. തിന്മ കണ്ടാൽ അതിനെതിരേ പ്രതികരിക്കുന്നത് ക്രിയാത്മകമായ വിമർശനമാണ്. യേശുക്രിസ്തു യഥാർത്ഥ ക്രിയാത്മക വിമർശകൻ ആയത് തിന്മയ്ക്കെതിരെയുള്ള പോരാട്ടവും വിമർശനവും നടത്തിയാണ്.

പിശാചിനാൽ യേശുക്രിസ്തു പരീക്ഷിക്കപ്പെട്ടപ്പോൾ അവിടെ ശക്തമായ വിമർശനങ്ങളുമായി യേശു പരീക്ഷകനെ നേരിട്ടു (വി. മത്താ. 4:4,7,10).

യേശുക്രിസ്തുവും ശിഷ്യന്മാരും പടകിൽ യാത്രചെയ്യുമ്പോൾ കടലിൽ വലിയ ഓളം ഉണ്ടായി. അപ്പോൾ ശിഷ്യന്മാർക്കുണ്ടായ ഭയവും ആകുലതയും ശ്രദ്ധിച്ച കർത്താവ് അവരെ ശാസിച്ച് വിമർശിക്കുന്നു "അല്പ വിശ്വാസികളേ നിങ്ങൾ ഭീരുക്കൾ ആകുവാൻ എന്ത്?" (വി. മത്തായി 8:26). ഗത്ശെമന തോട്ടത്തിൽ പ്രാർത്ഥനയിൽ മുഴുകി ഇരിക്കേണ്ട ശിഷ്യന്മാർ ഉറങ്ങുന്നതു കണ്ടിട്ട് യേശുക്രിസ്തു അവരെ വിമർശിക്കുന്നു. "എന്നോടുകൂടെ ഒരു നാഴികപോലും ഉണർന്നിരിപ്പാൻ നിങ്ങൾക്ക് കഴിഞ്ഞില്ലയോ. പരീക്ഷയിൽ അകപ്പെടാതിരിപ്പാൻ ഉണർന്നിരുന്നു പ്രാർത്ഥിപ്പിൻ..." (വി. മത്തായി 26:40, 41)

യേശു ദേവാലയത്തിൽ ചെന്നു, വില്ക്കുന്നവരെയും കൊള്ളുന്നവരെയും എല്ലാം പുറത്താക്കി, പൊൻവാണിഭക്കാരുടെ മേശകളെയും പ്രാവുകളെ വിൽക്കുന്നവരുടെ പീഠങ്ങളെയും മറിച്ചുകളഞ്ഞ് അവരെ നിശിതമായി ശാസിക്കുന്നു; വിമർശിക്കുന്നു. (വി. മത്തായി 21:12).

വി. മത്തായി എഴുതിയ സുവിശേഷം 23-ാം അദ്ധ്യായം മുഴുവനും യേശുക്രിസ്തുവിന്റെ വിമർശനങ്ങളാണ്. അനീതിയും അധർമ്മവും കപടഭക്തിയും ആയി, മനുഷ്യരെ കബളിപ്പിക്കുന്ന പരീശ-ശാസ്ത്രി സമൂഹങ്ങളെയാണ് നിശിതമായും രൂക്ഷമായും യേശുക്രിസ്തു ഇവിടെ വിമർശിക്കുന്നത്. "കപട ഭക്തിക്കാരായ ശാസ്ത്രിമാരും പരീശന്മാരും ആയുള്ളോരേ; നിങ്ങൾക്ക് ഹാ കഷ്ടം" എന്നാണ് അവരെ യേശു സംബോധന ചെയ്യുന്നത്.

### സ്വയ വിമർശനം (Self-criticism)

ആത്മ പരിശോധന എല്ലാ മനുഷ്യർക്കും ആവശ്യമാണ്. സ്വയം വിമർശിച്ച്, ന്യൂനതകൾ പരിഹരിക്കുവാൻ കഴിയണം. യേശു ക്രിസ്തു പരീശന്മാരെയും ശാസ്ത്രിമാരെയും വിമർശിച്ചപ്പോൾ പറഞ്ഞ വാക്കുകൾ "അവർ പറയുന്നതല്ലാതെ ചെയ്യുന്നില്ലല്ലോ" (they do not practice what

they preach) (വി. മത്തായി 23:3) ഇത് നമുക്കും ബാധകമാണ്.

ക്രൈസ്തവർ എന്ന് അഭിമാനത്തോടെ പറയുവാൻ നമുക്ക് ആഗ്രഹമുണ്ട്. വിളിച്ചു പറയുകയും ചെയ്യും. എന്നാൽ ക്രിസ്ത്യാനിയായി ജീവിക്കുവാൻ കഴിയുന്നുണ്ടോ. ക്രിസ്ത്യാനി എന്നു പറയുന്നതും ക്രിസ്ത്യാനിയായി ജീവിക്കുന്നതും തമ്മിൽ അന്തരമുണ്ട്. ക്രൈസ്തവൻ എന്ന് ആർക്കും പറയാം. ജീവിക്കുവാനാണ് പ്രയാസം.

യേശുക്രിസ്തു ആഗ്രഹിക്കുന്നത് ക്രിസ്ത്യാനി എന്നു പറയുന്നതല്ല, മറിച്ച് നല്ല ക്രിസ്ത്യാനിയായി ജീവിക്കുന്നതാണ്. ഇവിടെയാണ് സ്വയവിമർശനത്തിന്റെ പ്രസക്തി. അനീതിയും അസത്യവും അധാർമ്മികതയും സ്നേഹമില്ലായ്മയും ക്രൈസ്തവ ജീവിതത്തിനു ചേർന്നതല്ല. സ്നേഹത്തിൽ അധിഷ്ഠിതമായ ജീവിതമാകണം ക്രിസ്ത്യാനിയുടേത്. അങ്ങനെയെങ്കിൽ നമുക്ക് യേശുക്രിസ്തുവിനെപ്പോലെ Constructive criticism ത്തിനു സാധിക്കും. സഹോദരന്റെ ഉയർച്ചയും നന്മയും നമ്മുടെ ലക്ഷ്യമാകും. സൃഷ്ടിപരമായ വിമർശനത്തിലൂടെ അനീതിക്കെതിരേ പ്രവർത്തിക്കുവാൻ നമുക്കു സാധിക്കും.

ഉപസംഹാരം

വിമർശനങ്ങൾ സമൂഹത്തിന്റെ നിലനില്പിന് അത്യന്താപേക്ഷിതമാണ്. വിമർശനങ്ങൾ നടത്തുവാനും വിമർശനങ്ങളെ സ്വീകരിക്കുവാനും നമുക്ക് സാധിക്കണം. സ്വയവിമർശനത്തിലൂടെയും മറ്റുള്ളവരുടെ സൃഷ്ടിപരമായ വിമർശനങ്ങൾ ശ്രദ്ധിച്ചും നമ്മുടെ പോരായ്മകൾ കണ്ടെത്തി പരിഹരിക്കുവാനുള്ള ആത്മീയശക്തി നമുക്ക് ഉണ്ടാകണം.

വിമർശനങ്ങളെ ശരിയായ അർത്ഥത്തിൽ ഉപയോഗിക്കാനുള്ള വിവേകവും നമുക്ക് ഉണ്ടാകണം. അതിന് യേശു ക്രിസ്തു എന്ന യഥാർത്ഥ നിരൂപകന്റെ മാതൃക നമുക്ക് പ്രചോദനവും ധൈര്യവും ആകട്ടെ.... ❖

ലേഖനം

# വിശ്വസ്തത

## "യോശുവയും കാലേബും"

എം. സി. വറുഗീസ്, ആലുവ – 8

ഏൽപിക്കുന്ന ജോലികൾ, വിശ്വസ്തതയോടുകൂടി സമർത്ഥമായി ചെയ്തു തീർക്കുമ്പോൾ അതിൽ നിന്നുളവാകുന്ന ആത്മ നിർവൃതിയും അഭിനന്ദനവും ബഹുജനപ്രീതിയും ഏറെ മഹനീയമായി അനുഭവപ്പെടും! സ്വാർത്ഥലാഭങ്ങൾ വെടിഞ്ഞ്, ഉത്തമമായ ധർമ്മബോധത്തോടെ, കർത്തവ്യങ്ങൾ നിറവേറ്റി, സൽക്കീർത്തി നേടീട്ടുള്ള മഹാന്മാരുടെ കഥകൾ പണ്ടേ പ്രസിദ്ധങ്ങളാണ്. ഇസ്രയേൽ ജനതയെ കനാനിലേക്കു നയിച്ചു പോന്ന ദൈവപുരുഷനായിരുന്നു മോശ. തന്റെ സഹചാരികളായി ഉറ്റു പ്രവർത്തിച്ചിരുന്ന രണ്ട്, യുദ്ധവീരന്മാരായിരുന്നു നൂനിന്റെ മകൻ യോശുവയും, യഫുന്നയുടെ മകൻ കാലേബും. തങ്ങളുടെ വിശ്വസ്ത സേവനത്തിന് ദൈവാനുഗ്രഹവും സമൃദ്ധിയും സർവൈശ്വര്യങ്ങളും തലമുറകളോളം പുലർത്തിയ രണ്ടു ശ്രേഷ്ഠ വ്യക്തികൾ!

ഇസ്രയേൽ ജനം, പാരാൻ മരുഭൂമിയിലെത്തി പകൽ മേഘത്തൂണും രാത്രിയിൽ അഗ്നി സ്തംഭവും അവർക്ക് എന്നും വഴികാട്ടിയായിരുന്നു! എന്നാൽ അവരുടെ മദ്ധ്യേ ഒരു കുഴച്ചിലും എതിർപ്പും, തുടർന്ന് ജനങ്ങളിൽ മഹാമാരിയും കൂട്ടമരണവും സംഭവിച്ച് , കശപിശയുണ്ടായതായി പഴയ നിയമത്തിലെ സംഖ്യാ പുസ്തകത്തിൽ വിവരിച്ചിരിക്കുന്നു. വിശ്വസ്തതയുടെയും അവിശ്വസ്തതയുടെയും ഗുണദോഷങ്ങൾ തെളിയിക്കുന്ന രണ്ടു ചിത്രങ്ങൾ സ്പഷ്ടമായി വരച്ചിരിക്കുന്നു.

വാഗ്ദത്തനാടായ കനാൻനാട് നോക്കി വരുവാൻ തിരഞ്ഞെടുക്കപ്പെട്ട നാല്പത് ചാരന്മാരെ, പ്രത്യേക നിർദ്ദേശങ്ങളോടെ മോശ ആ നാട്ടിലേക്ക് രഹസ്യമായി അയച്ചു. എന്നാൽ, വസ്തുനിഷ്ഠമായ പഠനങ്ങൾ ഒന്നും നടത്താതെ, "ആ നാട്, അജയ്യമാണ്, ആളുകൾ ബലിഷ്ഠരാണ്; ആരെയും വിഴുങ്ങിക്കളയും, ദേശം പോലും ഉദ്ദേശിച്ച പോലെ ഫലഭൂയിഷ്ഠമല്ല; മുള്ളും പറക്കാരയും നിറഞ്ഞിരിക്കുന്നു." എന്നിങ്ങനെ ഒഴുക്കൻ സന്ദേശമാണ് ജനത്തിനു മുൻപിൽ എത്തിച്ചത്. ഈ വാർത്തകൾ കേട്ട ജനം ക്രുദ്ധിച്ചു, ഇളകി വശായി. ദൈവത്തെയും മോശയെയും നേതാക്കളെയും അധിക്ഷേപിക്കയും, തള്ളിപ്പറഞ്ഞു നന്ദികെട്ട പ്രവർത്തനങ്ങളിൽ പെടുകയും ചെയ്തു. എന്തിന്, മറ്റൊരു നേതാവിനെ തിരഞ്ഞെടുത്ത് ഫറവോന്റെ നാട്ടിലേക്കു മടങ്ങുവാൻ വരെ അവർ കോപ്പു കൂട്ടി.

ഈ ഘട്ടത്തിൽ യോശുവയും കാലേബും, അവർ കണ്ട യഥാർത്ഥ വിവരങ്ങൾ, ശക്തമായി പറഞ്ഞ്, ബോദ്ധ്യപ്പെടുത്തി, ഒരു വിധത്തിൽ ജനശ്രദ്ധയെ നേരെയാക്കി. രാജ്യത്തിന്റെ മഹിമയും, കീഴടക്കുന്നതിനുള്ള ധൈര്യവും മാർഗ്ഗങ്ങളും നിർദേശിച്ച നായകന്മാരുടെ 'സേവനം' അതീവ ശ്രേഷ്ഠവും ഗുണകരവുമായിരുന്നു എന്ന് പിന്നീടത്തെ അനുഭവങ്ങളും തെളിയിച്ചു. യോശുവയുടെ നേതൃത്വത്തിൽ ഓരോ രാജ്യങ്ങളും പിടിച്ചടക്കി കനാൻ നാടു മുഴുവൻ അധീനത്തിലാക്കി. മോശയുടെ കാലശേഷം ദൈവനിയോഗപ്രകാരം ഇസ്രയേലിലെ ഗോത്രങ്ങൾക്ക് ഭാഗിച്ചു കൊടുക്കുകയും, എല്ലാ ബഹുമതിയും ആർജ്ജിച്ച്, ആകാശമദ്ധ്യത്തിൽ, യുദ്ധകാര്യങ്ങൾക്കായി സൂര്യനെപ്പോലും തടഞ്ഞു നിറുത്തുന്നതിനു ശക്തനും, ദൈവപുരുഷനുമായി, ജനത്തിന് രക്ഷകനും നേതാവുമായി; നൂറ്റിപ്പത്തു വയസുവരെ ജീവിച്ച് "സകല മനുഷ്യരും പോകേണ്ട വഴിയേ" യോശുവ യാത്രയായി.

യഫുന്നയുടെ മകൻ കാലേബും നൂറ്റിമുപ്പതു വയസോളം ജീവിച്ചു

ശേഷം 26–ാം പേജിൽ

ARTICLE

# "Hail Mary, Full of Grace"

ANNA JOHN KOPPARA, TORONTO

Twenty five years ago we played a new Christmas record on Christmas Eve. The music started softly, and gently, then transformed into a heartwrenching song. Even though I couldn't understand a word of Latin, the whole joy, passion and suffering of Mary flashed through my mind, making me sob uncontrollably. Such is the power and magic of song, Ave Maria.

What magic did this woman have to move people through the centuries to compose, write, orate, paint and sculpt-immortalizing her through the mediums they chose? Although she was blessed with innumerable attributes, I will focus on one of her venerable qualities, namely grace. I choose grace because a few years ago a survey was done among men who were asked to list the qualities they like to see in women. Grace topped the list.

The dictionary definitions of grace are various and many of these encompass the biblical connotations of grace that Mary naturally demonstrated. (A summation of St. Paul's and St. John's teaching on the nature of grace can be found in the Epistle to the Ephesians and the writings of John respectively.) I take the liberty of explaining grace as a total giving of the Self to God and to the needs of others. This is the grace of Mary; it is her beauty-her inner beauty-that Mary radiated constantly.

In some ways Mary was an ordinary woman. She was the wife of a carpenter, the mother of a carpenter and perhaps the daughter of a carpenter. Yet she was so extraordinary that she walked and talked not only with shepherds, innkeepers, fishermen, and women form all walks of life, but also with kings, angels and even with God. She did all this with grace.

Listen to the Angel Gabriel addressing her, "Hail Mary full of grace". This salutation begins the second most important prayer after the Lord's Prayer and is found in many chants and songs.

Grace abounds in Mary's response to the angel gabriel. She is one of the few who say "Yes, oh yes" the Lord without any reservation or fear. It is a total surrender of self to God's will, and ultimate act of grace that transmits its fragrance all through the centuries. Contrast this with Moses, who when asked to lead the Israelites our of Egypt, Presents at first, countless reasons why he could not. Consider jonah who tried to avoid going to Nineveh as God commanded. He went in the opposite direction for his own reasons. Mary submitting herself totally to God without any reservations is an act of pure grace.

Grace abounds when Mary is embraced by her cousin and close friend, Elizabeth Mary sings the most beautiful and inspiring of songs, now known as the Magnificat. She sings about the love of God, the poor and the downtrodden. This song has become the credo of people concerned with social change.

Grace abounds when Mary enters the Temple and walks among the rabbis looking for her missing son. When she finds him, she rebukes him gently and gracefully for staying behind.

Grace abounds at the wedding in Caana when Mary discovers the predicament of the host who has runs out of wine to serve his guests. She gently beseeches Jesus to provide the wine.

Grace abounds at Calvary. Her only son, the promised Messiah is betrayed, arrested, accused scorned, pierced by nails and hung on a cross like a common criminal to die a slow agonizing death. The Sanhedrin accuses, Caiphas threatens, Pilot washes his hands and the crowd jeers. One disciple betrays, another resorts to the sword and others bolt for thier own safety. But the Mother keeps vigil over her son with a couple of her friends. She shows no signs of bitterness or anger. Quietly, forgiving her son's tormentors, she tries to give strength and comfort to her dying son by her constant presence. Forgiving, ever loving, patient and strong Madonna, she is the epitome of grace.

Grace abounds when Jesus' body is removed from the cross. The scene was immortalized by the Renaissance sculptor Michelangelo in the work called the pieta. The sculpture, prominently exhibited in St. Peter's Basilica at the Vatican, portrays a stoic, and graceful Mary sitting on a rock with the body of Jesus draped across her lap. Her face, which displays an incomparable grace and serenity despite the riveting agony and loss of the Passion that has just transpired, is skilfully etched in marble. The memory of seeing it in 1969 is indelibly fresh in our minds.

We thank you Mary, the graceful one for your inspiration through your example. In you, heaven and earth met so that heaven could touch humanity once again. You are our model and there's none other like you!



# വിശ്വാസപാഠം

## പെരുനാളുകളുടെ പ്രസക്തി എന്ത്?

**ഫാ. ജോർജ്ജ് മാത്യു, കുറ്റിക്കണ്ടത്തിൽ**

'പെരുന്നാൾ' എന്ന വാക്കിന്റെ അർത്ഥം 'വലിയ ദിവസം' എന്നാണ്. മോറാനായ പെരുനാളുകളും പരിശുദ്ധന്മാരുടെ പെരുന്നാളുകളും ഉണ്ട്. നമ്മുടെ കർത്താവിന്റെ ജീവിതത്തിലെ പ്രധാന സംഭവങ്ങളെ കൊണ്ടാടുന്നതാണു മോറാനായ പെരുന്നാളുകൾ. വചനിപ്പ്, ജനനം, മാമോദീസ, ദേവാലയ പ്രവേശനം, മറുരൂപം, ഉയർപ്പ്, സ്വർഗ്ഗാരോഹണം, പെന്തിക്കോസ്തി തുടങ്ങിയവ ഈ ഗണത്തിൽപ്പെടുന്നു. നമ്മുടെ കർത്താവിന്റെ മനുഷ്യാവതാരവുമായി ബന്ധപ്പെട്ട വ്യക്തികളുടെ പെരുന്നാളുകളും ഈ ഗണത്തിൽപ്പെട്ടതാണ്. ദൈവമാതാവിന്റെ വാങ്ങിപ്പ്, ശ്ലീഹന്മാരുടെ പെരുന്നാളുകൾ തുടങ്ങിയവ ഇക്കൂട്ടത്തിലുള്ളതാണ്.

ദൈവമാതാവിന്റെയും, ശ്ലീഹന്മാരുടെയും, മറ്റു വിശുദ്ധരുടെയും ശുദ്ധിമതികളുടെയും പെരുന്നാളുകൾ നാം ആചരിക്കുന്നത് അവർ നമ്മുടെ കർത്താവിന്റെ ശരീരമായ സഭയുടെ സജീവ അംഗങ്ങളും, നമുക്കുവേണ്ടി മദ്ധ്യസ്ഥത അണക്കുന്നവരുമാണ് എന്നുള്ളതു കൊണ്ടാണ് അവരുടെ നാമത്തിൽ പള്ളികൾ സ്ഥാപിക്കുന്നതുമൂലം പള്ളിയുടെ പെരുന്നാളുകൾ അവരുടെയും സ്മരണദിനങ്ങളായി ആഘോഷിക്കപ്പെടുന്നു.

നാം വിശുദ്ധന്മാരുടെ പെരുന്നാൾ ആചരിക്കുന്നതുമൂലം അവരുടെ വിശ്വാസ ജീവിതത്തെ അനുകരിപ്പാനും, അവർ ആർക്കുവേണ്ടി ജീവിച്ചുവോ ആ കർത്താവിനെ മഹിമപ്പെടുത്തുവാനും സാധിക്കുന്നു. ദൈവകൃപയും അനുഗ്രഹങ്ങളും അവരുടെ മദ്ധ്യസ്ഥത വഴിയായി ലഭിക്കുന്നതിനും ഇടയാകുന്നു. "നിങ്ങളോടു ദൈവ വചനം പ്രസംഗിച്ചു നിങ്ങളെ നടത്തിയവരെ ഓർത്തുകൊൾവിൻ: അവരുടെ ജീവാവസാനം ഓർത്തു വിശ്വാസം അനുകരിപ്പീൻ" (എബ്രാ. 13:7). പ്രവാചകൻ എന്നു വച്ചു പ്രവാചകനെ കൈക്കൊള്ളുന്നവരെ പ്രവാചകന്റെ പ്രതിഫലം ലഭിക്കും; നീതിമാൻ എന്നു വച്ചു നീതിമാനെ കൈക്കൊള്ളുന്നവനു നീതിമാന്റെ പ്രതിഫലം ലഭിക്കും" (മത്താ. 10:40-41).

പ്രദക്ഷിണം (റാസ), ധ്യാനയോഗങ്ങൾ, പ്രത്യേക കുർബ്ബാന എന്നിവ പെരുന്നാളിന്റെ പ്രത്യേകതകളാണ്. മോറാനായ പെരുന്നാളുകളുമായി ബന്ധപ്പെട്ട പ്രദക്ഷിണങ്ങൾ പലപ്പോഴും പള്ളിയകത്തോ പള്ളിക്കു ചുറ്റുമായോ നടത്തുമ്പോൾ, പള്ളിപ്പെരുന്നാളിനോടനുബന്ധിച്ചു നടത്തുന്ന പ്രദക്ഷിണങ്ങൾ വിശ്വാസികൾ തിങ്ങിപ്പാർക്കുന്ന സ്ഥലങ്ങളിലേക്കു കൂടി വ്യാപിപ്പിക്കുന്നു. വി. കുർബ്ബാന അഥവാ 'റോസോ' അരുളിക്കയിൽ വച്ചു എഴുന്നെള്ളിച്ചുകൊണ്ടു പോകുന്നതിനാണു 'റാസ' എന്നു പറയുന്നത്. ഈ പദപ്രയോഗം കത്തോലിക്കാ സഭയിൽ നിന്നും വന്നിട്ടുള്ളതാണ്. ഓർത്തഡോക്സ് സഭയിൽ കുരിശും, ഏവൻഗേല്യോനും, കൊടികളും എഴുന്നള്ളിക്കുക എന്ന രീതിയാണുള്ളത്.

രക്ഷയുടെ ആയുധമായ കുരിശും, രക്ഷയുടെ സുവിശേഷമായ ഏവൻഗേല്യോനും, വിജയത്തിന്റെ ചിഹ്നമായ കൊടികളുമാണ് എഴുന്നള്ളിക്കുന്നത്. നമ്മുടെ കർത്താവു ക്രൂശു മരണം മൂലം ലോകത്തിനു ചൊരിഞ്ഞു തന്ന രക്ഷയുടെ ഒരു പ്രഖ്യാപനം കൂടിയാണു പ്രദക്ഷിണം. മാത്രമല്ല, ശിരശ്ഛേദം ചെയ്യപ്പെട്ട യോഹന്നാൻ മാംദാനയുടെയും കർത്താവിനെ പ്രതി രക്ത സാക്ഷികളായിത്തീർന്നിട്ടുള്ള സഹദേന്മാരുടെയും, പ്രതീകങ്ങളാണു കൊടികൾ. റാസ ആകർഷകമാക്കുവാൻ മുത്തുക്കുടകളും ഉപയോഗിക്കുന്നു ഇവ വഹിച്ചുകൊണ്ടും, ക്രിസ്തുവിലുള്ള വിശ്വാസം ഉറക്കെ പ്രഖ്യാപിച്ചുകൊണ്ടും, വിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ടും നടത്തുന്ന ഒരു ജൈത്രയാത്രയാണു പ്രദക്ഷിണം.

പ്രദക്ഷിണങ്ങൾക്കും വേദപുസ്തകാടിസ്ഥാനം ഉണ്ട്. ദൈവത്തിന്റെ പെട്ടകം ദാവീദ് ബാലെ- യഹൂദയിൽ നിന്നു ഓബേദ്-ഏദോമിന്റെ വീട്ടിലേക്കും, അവിടെ നിന്നു യറുശലേമിലേക്കും ആഘോഷമായാണു കൊണ്ടുവരുന്നത് (2 ശമു. 6). യറിഹോപട്ടണം പിടിക്കുന്നതിനായി പുരോഹിതന്മാർ കാഹളവുമായി പട്ടണത്തിനു ചുറ്റും നടന്നതും ഇവിടെ സ്മരണീയമാണ്. (യോശു. 6) പുതിയ നിയമത്തിലും നമ്മുടെ കർത്താവിനെ യറുശലേം ദേവാലയത്തിലേക്കു എതിരേറ്റു കൊണ്ടു പോകുന്നതായി വായിക്കുന്നുണ്ടല്ലൊ (മത്താ. 21:1-11) വിശ്വാസികളുടെ ജീവിതം തന്നെ സ്വർഗ്ഗീയകനാനിലേക്കുള്ള ഒരു തീർത്ഥയാത്രയാണല്ലൊ.

എന്നാൽ, പെരുന്നാൾ ആഘോഷങ്ങൾ ചിലപ്പോഴെങ്കിലും തിന്മയുടെ വേദികളായി മാറുന്നുണ്ട് എന്നതും ഒരു ദുഃഖ സത്യമാണ്. ചെണ്ടയും, ബാന്റും, വെടിക്കെട്ടും, മറ്റാഘോഷങ്ങളും അതിൽത്തന്നെ തിന്മയല്ലായിരിക്കാം. ഇവ ദേശീയ സംസ്കാരത്തിന്റെ ഭാഗമായും കരുതുന്നവരുണ്ട്. എന്നാൽ, ഇവയുടെ അതിപ്രസരം ക്രൈസ്തവ സാക്ഷ്യത്തെ അപകടത്തിലാക്കുന്നു. ആഡംബരം കുറച്ച് ധ്യാനാത്മകമായ ഗീതങ്ങൾ (കർത്താവേ-അനുഗ്രഹിക്ക-അപേക്ഷകൈക്കൊള്ളണമേ, തുടങ്ങിയവ) ചൊല്ലിക്കൊണ്ടോ, പ്രാർത്ഥനകൾ ഏറ്റു ചൊല്ലിക്കൊണ്ടോ പോകുമ്പോൾ ക്രിസ്തുവിന്റെ പീഡകളേയും, വിശുദ്ധന്മാരുടെ ജീവിതത്തേയും കുറിച്ചു ധ്യാനിച്ചു കൊണ്ടു പ്രദക്ഷിണങ്ങളിൽ പങ്കെടുക്കുവാൻ സാധിക്കും.

പെരുന്നാളുകളും ജൂബിലി ആഘോഷങ്ങളും, ക്രിസ്തീയ നവീകരണത്തിനും, സാക്ഷ്യത്തിനും, ധർമ്മ പദ്ധതികൾക്കുമുള്ള വേദികളായി മാറണം. മാനസിക ഉല്ലാസത്തേക്കാൾ ആത്മീയ ആനന്ദം അവിടെ നിന്നു ലഭിക്കുവാൻ ഇടയാകണം. കരിമരുന്നിനും, വൈദ്യുതാലങ്കാരത്തിനും ഉപയോഗിക്കുന്ന പണം ദാരിദ്ര്യ നിർമ്മാർജ്ജനത്തിനുതകണം. മദ്യപാനിയെ ക്രിസ്തീയ സമൂഹത്തിൽ നിന്നും അകറ്റി നിർത്തണം. അങ്ങനെയുള്ള പെരുന്നാൾ ആഘോഷങ്ങളിൽ ദൈവം പ്രസാദിക്കാതിരിക്കയില്ല. ❖

അഡ്വ. പി. സി. മാത്യു, പുലിക്കോട്ടിൽ

# ഇലഞ്ഞിക്കൽ കുടുംബവും, കുടുംബാംഗങ്ങളും

(ലേഖന സമാഹാരം)

ഗ്രന്ഥ കർത്താവ് : പ്രൊഫ. ഇ. ജെ. ജോൺ

പ്രസിദ്ധീകരണം : ഇലഞ്ഞിക്കൽ പബ്ലിഷേഴ്സ്, വൈ. ഡബ്ലിയു. സി. എ. ലെയിൻ, കോട്ടയം-1

പേജ് : 184, വില : 100

നിസ്വാർത്ഥ സേവനം കൊണ്ടും, അനല്പമായ സൽസംഭാവനകൾകൊണ്ടും മലങ്കര സഭയെ എന്നും താലോലിച്ചുവന്ന ഒരു ശ്രേഷ്ഠ കുടുംബമാണ് നിരണത്തെ ഇലഞ്ഞിക്കൽ തറവാട്. ചുരുങ്ങിയത് 17-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം മുതൽ നിരണത്തെ ഇലഞ്ഞിക്കൽ കുടുംബം മലങ്കര സഭാ ചരിത്രത്തിൽ വ്യക്തമായ സ്വാധീനം ചെലുത്തിത്തുടങ്ങിയതിന് അനിഷേധ്യമായ രേഖകൾ ചരിത്രകാരന്മാരുടെ മുമ്പിൽ ഉണ്ട്. 1665-ൽ ഒന്നാം മാർത്തോമ്മായുടെ മേൽപ്പട്ടസ്ഥാനം ക്രമീകരിക്കാൻ ആഗതനായ യരുശലേം പാത്രിയർക്കീസ് പ. അബ്ദുൾ ജലീൽ മാർ ഗ്രിഗോറിയോസ് ബാവായെ നിരണത്തേയ്ക്ക് കൂട്ടിക്കൊണ്ടുവന്ന് ആ മഹനീയ കർമ്മം നിരണത്തു പള്ളിയിൽ വെച്ചു നടത്തുവാൻ മുൻകൈയ്യെടുത്തത് ഇലഞ്ഞിക്കൽ തറവാട്ടിലെ കുടുംബനാഥനായിരുന്നു. അദ്ദേഹത്തിന്റെ പിൻതലമുറക്കാരനായ ഇലഞ്ഞിക്കൽ ചാക്കോ തരകനായിരുന്നു അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസിന്റെ ഓർമ്മയ്ക്കായി വീട്ടുമുറ്റത്ത് ഇരുനൂറിൽപരം വർഷങ്ങൾക്ക് മുൻപ് ഇലഞ്ഞിക്കൽ ചാപ്പൽ സ്ഥാപിച്ചത്. വിശ്രുതന്മാരായ പിൻതലമുറക്കാർ ഇലഞ്ഞിക്കൽ കുടുംബത്തെ നിരന്തരം സമ്പുഷ്ടമാക്കി. മങ്കോട്ടയിലെ മഹർഷി എന്ന അപര നാമത്തിൽ പ്രകീർത്തിക്കപ്പെട്ട ആദരണീയനായ ഇ.ജെ. ജോൺ വക്കീൽ, അതി പ്രഗൽഭന്മാരായ മന്ത്രിമാരാകാൻ ഭാഗ്യം സിദ്ധിച്ച അദ്ദേഹത്തിന്റെ മക്കളായ ഇ. ജോൺ ഫീലിപ്പോസ്, ഇ. ജോൺ ജേക്കബ് എന്നീ കുലപതികൾ ആ കുടുംബശ്രേയസ്സിന്റെ ചാരുത വർദ്ധിപ്പിച്ചു. വിഖ്യാതനും, കേന്ദ്ര ധനകാര്യ മന്ത്രിയും, കേരള യൂണിവേഴ്സിറ്റിയുടെ പ്രഥമ വൈസ് ചാൻസലറുമായ യശ:ശ്ശരീരനായ ഡോ. ജോൺ മത്തായി, ജോൺ വക്കീലിന്റെ മരുമകനായിരുന്നു. വിദ്യാഭ്യാസപരമായി ആ കുടുംബം മുൻ പന്തിയിൽതന്നെ നിന്നു. ഒട്ടനവധി കോളജ് പ്രൊഫസർമാരും, പ്രിൻസിപ്പൾമാരും ആ തറവാട്ടിൽ ഉണ്ടായി. മലങ്കര സഭയെ ഒരു സന്നിഗ്ദാവസ്ഥയിൽ രക്ഷിച്ച് ചരിത്രത്തിന്റെ താളുകളിൽ സ്ഥിരപ്രതിഷ്ഠ നേടിയ നിരണത്തെ പിത്തമ്മത്തങ്കി, ഇലഞ്ഞിക്കൽ പാപ്പി അമ്മ, പത്മശ്രീ ബഹുമതി നൽകി ഇന്ത്യാ ഗവർമെന്റ് ആദരിച്ച മിസ്സസ്. അച്ചാമ്മ ജോൺ മത്തായി, തിരുവിതാംകൂറിലെ സ്റ്റേറ്റ് കോൺഗ്രസ്സ് പ്രക്ഷോഭണകാലത്തെ കോൺഗ്രസ്സ് പ്രസിഡണ്ടായിരുന്ന മിസ്സിസ് ഇ. ജോൺ കുരുവിള, കേരള സോഷ്യൽ വെൽഫയർ ബോർഡ് മുൻ ചെയർ പേഴ്സണും സാമൂഹ്യ പ്രവർത്തകനുമായ മിസ്സിസ് സാറാമ്മ ജേക്കബ് എന്നീ വനിതാ രത്നങ്ങളായ മനസ്വിനിമാരുടെ പേരെടുത്ത് പ്രത്യേകം പറയാതിരിക്കാൻ വയ്യ. ഇവരേയും മറ്റുള്ളവരേയും, കേരള ജനതയ്ക്ക് പരിചയപ്പെടുത്തിക്കൊടുക്കുന്ന ഒരു എളിയ ശ്രമമാണ് ഈ ഗ്രന്ഥത്തിൽക്കൂടെ നിർവ്വഹിക്കുന്നത്.

പ്രസിദ്ധമായ ഇലഞ്ഞിക്കൽ കുടുംബത്തിലെ പ്രൊഫ. ഇ. ജെ. ജോണിന്റെ സപ്തതി സ്മാരകമായിട്ടാണ് ഈ ഉത്തമ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നത്. വളരെ ഉചിതമായ ഒരു പ്രസിദ്ധീകരണമാണിതെന്ന് പറയാതിരിക്കാൻ വയ്യ. കാലക്രമത്തിൽ വിസ്മൃതിയിൽ ആണ്ടുപോയേക്കാവുന്ന ചരിത്ര വസ്തുതകളെ മനോജ്ഞമാം വിധം കോർത്തിണക്കി സുരഭിലമായ ഒരു പുഷ്പമാല്യം മെനഞ്ഞെടുത്ത ഈ കൃതിയുടെ സംഘാടകരെ അനുമോദിക്കേണ്ടിയിരിക്കുന്നു. സന്ദേശങ്ങളും, ആശംസകളും, ലേഖനങ്ങളുമായി മുപ്പത്തിനാലു പ്രമുഖ വ്യക്തികളുടെ സൃഷ്ടികൾ ഇതിലുൾപ്പെടുത്തിയിട്ടുണ്ട്.

ഈ ഗ്രന്ഥത്തിന്റെ രണ്ടാം ഭാഗത്തു കൊടുത്തിട്ടുള്ള ലേഖനങ്ങൾ പഠനാർഹങ്ങളാണ്. ചരിത്ര സത്യങ്ങളിലേയ്ക്ക് വെളിച്ചം വീശുന്ന ഈ കുറിപ്പുകൾ ഭാവിയിൽ വിലപിടിച്ച രേഖകളായി ചരിത്ര ഗവേഷകന്മാർ കരുതും എന്നതിന് സംശയമില്ല. ഈ ഗ്രന്ഥത്തിലെ മൂന്നാം ഭാഗം പ്രൊഫ. ഇ. ജെ. ജോൺ പല കാലങ്ങളിലായി എഴുതിയിട്ടുള്ള ലേഖനങ്ങളുടെയും, കുറിപ്പുകളുടെയും മറ്റും പേർ വിവരങ്ങളാണ്.

വിജ്ഞാനകുതുകികളായ ഭാഷാസ്നേഹികൾ ഈ ഗ്രന്ഥം സഹർഷം സ്വാഗതം ചെയ്യും. ഒരു റഫറൻസ് ഗ്രന്ഥം എന്ന നിലക്ക് ഇതിന്റെ പ്രാധാന്യം അളവറ്റതാണ്. ഇതിന്റെ ഇംഗ്ലീഷ് പതിപ്പ് പ്രസിദ്ധീകരിക്കുന്നതായതാൽ കേരളത്തിന് പുറത്തുള്ള വായനക്കാർക്ക് അതൊരു വിലപ്പെട്ട സംഭാവനയായി പരിണമിക്കും.



# ബാലസഭ



## നടവഴികൾ...

### ഓർമ്മയ്ക്കായി

ബാംഗ്ലൂരിൽ താമസിക്കുന്ന ആൻസിയും ആൻഡ്രൂസും അവധിക്കാലം ചെലവഴിക്കാനാണ് നാട്ടിലെ ആന്റിയുടെ വീട്ടിലെത്തിയത്. കാടിന്റെ ഓരത്തുള്ള വീട്ടിൽ ആന്റിയുടെ സമപ്രായക്കാരായ മക്കൾ മനുവും, വിനുവുമുണ്ട് കളിച്ചു ചിരിച്ച് ആ അവധിക്കാലം മുന്നേറി....

"നമുക്കിന്ന് കാട്ടിനുള്ളിലേക്ക് പോയാലോ?" മനുവിന്റെ നിർദ്ദേശം എല്ലാവരും അംഗീകരിച്ചു. നിങ്ങളുടെ ജീവിതത്തിലെന്നും ഓർത്തു വയ്ക്കാൻ ഒരു സംഭവമായിരിക്കും ഇത് അവൻ ഓർമ്മിപ്പിച്ചു. "പക്ഷേ ഒരു കാര്യം മമ്മി അറിയരുത്.... അറിഞ്ഞാൽ തല്ല് ഉറപ്പാ. കാരണം മുതിർന്നവർ പോലും വളരെ കരുതലോടെ മാത്രമേ അതിനുള്ളിലേക്ക് കയറൂ." "കുഴപ്പമൊന്നുമില്ലന്നേ.." വിനു ധൈര്യപ്പെടുത്തി. "ഞങ്ങൾ റെഡി" ആൻസിയും ആൻഡ്രൂസും ഉറക്കെ പ്രഖ്യാപിച്ചു.

കുറ്റിച്ചെടികൾ നിറഞ്ഞ പുറങ്കാടുപോലെയല്ല ഉൾക്കാട് അതിനുള്ളിലേക്ക് കയറിയാൽ പിന്നെ ചെറിയ ഇരുട്ടാണ് ചീവിടുകളുടെ നിറുത്താത്ത കരച്ചിൽ. പേടിപ്പെടുത്തുന്ന കൂറ്റൻ മരങ്ങൾ, പാഴ്ച്ചെടികൾ, വിചിത്രമായ മറ്റൊരു ലോകം. നാൽവർ സംഘം പടിപ്പുകൾ ഇളക്കി പതിയെ നടക്കുകയാണ്. പെട്ടെന്നൊരു മഞ്ഞച്ചേര അവർക്കിടയിലൂടെ ഇഴഞ്ഞു നീങ്ങി.

"അയ്യോ..." ആൻഡ്രൂസ് തിരിഞ്ഞോടി

"അതൊരു മഞ്ഞച്ചേരയാ കുഴപ്പമില്ലെന്നേ" മനു വിളിച്ചു പറഞ്ഞു ഓടിപ്പോയ ആൻഡ്രൂസിന്റെ കാൽ ഒരു മരക്കുറ്റിയിൽ തട്ടി മുറിഞ്ഞു ചേര ഒഴുകിത്തുടങ്ങി.

"എനിക്കു വീട്ടിൽപ്പോണം" ആൻസി കരഞ്ഞു തുടങ്ങി മുറിവിൽ കമ്മ്യൂണിസ്റ്റ് പച്ച തേച്ച് മനുവിന്റെ തൂവാലകൊണ്ട് കെട്ടി നാൽവർ സംഘം തിരിഞ്ഞു നടന്നു. വീട്ടിലെത്തിയ മനുവിനെയും വിനുവിനെയും കാത്തിരുന്നത് അമ്മയുടെ നുള്ളും പിച്ചുമായിരുന്നു. പിച്ചുകൊണ്ട് കരിനീലിച്ച കൈത്തടം നോക്കി വിനു പറഞ്ഞു "നിങ്ങളുടെ ജീവിതത്തിലെ ഒരു നല്ല ഓർമ്മയുടെ പാട് ഇപ്പോൾ ഞങ്ങളുടെ കയ്യിലാണ്. മനുവിനു തോന്നിയ ഒരു ദുർബ്ബുദ്ധി കാരണം എന്തൊക്കെ നാശങ്ങളാ ഉണ്ടായത്."

ആരും ഒന്നും മിണ്ടാതെ സംഭവിച്ചതോർത്ത് വിഷാദ മൂകരായിരുന്നു. കാട്ടിൽ നിന്നു ഒഴുകിയിറങ്ങിയ തണുത്ത കാറ്റ് അവരെ ആശ്വസിപ്പിക്കാനെന്നവണ്ണം തഴുകി കടന്നു പോയി....

**തോമസ് പി. ശെമ്മാശ്ശൻ, കൊട്ടാരക്കര**

പ്രിയപ്പെട്ട കൊച്ചുകൂട്ടുകാരേ,

എല്ലാവരും പുതിയ വർഷത്തിലേക്ക് പ്രവേശിച്ചിരിക്കുകയാണല്ലോ. ക്രിസ്തുമസൊക്കെ ഭംഗിയായി ആഘോഷിച്ചു കാണുമെന്ന് വിശ്വസിക്കുന്നു. ഈ വർഷത്തിൽ കൂടുതൽ ചിട്ടയോടുകൂടിയ ജീവിതശൈലി രൂപീകരിക്കണം. നമ്മുടെ ആത്മീയ ജീവിതം സമൂഹത്തെ പ്രകാശിപ്പിക്കണം. തുടർന്നുള്ള ഓരോ ലക്കങ്ങളിലായി ആത്മാവിന്റെ ഫലങ്ങളെ നമുക്ക് മനസ്സിലാക്കാം. ഗലാത്യർ 5:22–23 വാക്യങ്ങളിൽ പറയുന്നു "ആത്മാവിന്റെ ഫലമോ സ്നേഹം, സന്തോഷം സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം വിശ്വസ്തത, സൗമ്യത, ഇന്ദ്രിയ ജയം," ഈ വകെക്കു വിരോധമായി ഒരു ന്യായപ്രമാണവുമില്ല".

പാഠം – 1 സ്നേഹം

ദൈവത്തെപ്പറ്റി എഴുതുമ്പോഴും പറയുമ്പോഴും കൂട്ടുകാരെല്ലാവരും ദൈവം സ്നേഹമാകുന്നു (God is love) എന്ന് പരാമർശിക്കാറുണ്ട്. കാരണം ഒരു പ്രതിഫലവും ഇച്ഛിക്കാതെ ദൈവം നമ്മെ സൃഷ്ടിക്കുകയും പരിപാലിക്കുകയും ചെയ്യുന്നു. സ്നേഹമാകുന്ന പിതാവിന്റെ മക്കളാണല്ലോ നമ്മളെല്ലാവരും. അതുകൊണ്ട് നമ്മളും പരസ്പരം സ്നേഹിക്കുകയും കരുതുകയും വേണം. പ്രത്യേക നേട്ടങ്ങൾക്കുവേണ്ടി ആരെയും സ്നേഹിക്കരുത്. പ്രതിഫലം കൂടാതെയുള്ള പരസ്പരസ്നേഹമാണ് ഇന്നിന്റെ ആവശ്യം. അരുൺ എന്ന ബാലന്റെ പിതാവ് തികഞ്ഞ മദ്യപാനിയായിരുന്നു. അവന്റെ അമ്മ അവന് ഓർമ്മയാകുന്നതിനു മുൻപു തന്നെ മരിച്ചുപോയിരുന്നു. ദിവസവും മദ്യപിച്ചു വരുന്ന പിതാവിൽ നിന്ന് അവന് ധാരാളം ഉപദ്രവമേറ്റിരുന്നു. പുതിയ വസ്ത്രങ്ങളും നല്ല ഭക്ഷണങ്ങളും പുതിയ പേനയുമൊക്കെ അവന്റെ സ്വപ്നങ്ങൾ മാത്രമായി ഒതുങ്ങി. അവന്റെ ദയനീയ അവസ്ഥ കണ്ട് അവന്റെ അയൽക്കാരൻ പത്തു രൂപ അവന് നൽകി. അതുകൊണ്ടു നല്ലൊരു പേന വാങ്ങണമെന്ന് നിശ്ചയിച്ചു. പോകുന്ന വഴിയിൽ ഒരു കുഞ്ഞിനെ കയ്യിൽ വച്ച് ഒരമ്മ കണ്ണുനീരോടെ പലരുടെയും മുൻപിൽ കൈ നീട്ടുന്നത് അവൻ കണ്ടു. ചിലർ എന്തൊക്കെയൊ നൽകി. ചിലർ ഒന്നും നൽകിയില്ല. അവൻ അവരെ സമീപിച്ച് അവരുടെ പ്രശ്നം അന്വേഷിച്ചു. മൂന്നു വയസ്സുള്ള അവരുടെ കുഞ്ഞിന് ക്യാൻസറാണ്. ചികിത്സിക്കുവാൻ പണമില്ല. അതിനായി അവർ യാചിക്കുകയാണ്. ഉടൻ തന്നെ അവൻ തന്റെ കയ്യിലിരുന്ന പത്ത് രൂപയെടുത്ത് അവർക്ക് നൽകിയിട്ട് സന്തോഷത്തോടെ വീട്ടിലേക്ക് തിരിഞ്ഞു നടന്നു. അപ്പോഴും പേന അവന്റെ സ്വപ്നം മാത്രമായി അവശേഷിച്ചു. അരുണിന്റെ പ്രവൃത്തി നിസ്വാർത്ഥ സ്നേഹമാണ്. യേശു തമ്പുരാന്റെ കാൽവറിയിലെ യാഗം നിസ്വാർത്ഥ സ്നേഹത്തിന് മകുടോദാഹരണമാണ്.

കൂട്ടുകാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കണമെന്ന തത്വം കൂട്ടുകാർ ഓർത്തിരിക്കണം. മാതാപിതാക്കൾ ഗുരുക്കന്മാർ, അയൽക്കാർ,...... സമൂഹത്തിലെ എല്ലാവരെയും സ്നേഹിക്കണം. ഇന്നുള്ള എല്ലാ പ്രശ്നങ്ങളു

ആരും ഒന്നും മിണ്ടാതെ സംഭവിച്ചതോർത്ത് വിഷാദ മൂകരായിരുന്നു. കാട്ടിൽ നിന്നും ഒഴുകിയിറങ്ങിയ തണുത്ത കാറ്റ് അവരെ ആശ്വസിപ്പിക്കാനെന്നവണ്ണം തഴുകി കടന്നു പോയി....

തോമസ് പി. ശെമ്മാശ്ശൻ, കൊട്ടാരക്കര



## ബുദ്ധിമാൻ



## കൂട്ടുകാരുടെ രചനകൾ



ലെസാ ജെൺ
കോഴഞ്ചേരി



സിമി സാറാ ജോൺ
തെക്കേമല

മായി അവശേഷിച്ചു. അരുണിന്റെ പ്രവൃത്തി നിസ്വാർത്ഥ സ്നേഹമാണ്. യേശു തമ്പുരാന്റെ കാൽവറിയിലെ യാഗം നിസ്വാർത്ഥ സ്നേഹത്തിന് മകുടോദാഹരണമാണ്.

കൂട്ടുകാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കണമെന്ന തത്വം കൂട്ടുകാർ ഓർത്തിരിക്കണം. മാതാപിതാക്കൾ ഗുരുക്കന്മാർ, അയൽക്കാർ,...... സമൂഹത്തിലെ എല്ലാവരെയും സ്നേഹിക്കണം. ഇന്നുള്ള എല്ലാ പ്രശ്നങ്ങളുടെയും അടിസ്ഥാന കാരണം സ്നേഹമില്ലായ്മയാണ്. നല്ലൊരു സമൂഹം നമ്മുടെ സങ്കൽപ്പത്തിലുമില്ലേ. അതിലേക്ക് വളരുവാൻ ആത്മാവിന്റെ ആദ്യത്തെ ഫലമായ സ്നേഹത്തെ നമ്മുടെ ജീവിതത്തിലൂടെ സമൂഹത്തിന് നൽകാം. എല്ലാ കൂട്ടുകാർക്കും സമൃദ്ധിയുടെയും നൻമയുടെയും പുതുവത്സരാശംസകൾ നേർന്നുകൊണ്ട്

നിങ്ങളുടെ

തരകൻ ശെമ്മാശൻ, തേവലക്കര

## വചനപാത...

"നാം തള്ളിപ്പറയും എങ്കിൽ അവൻ നമ്മെയും തള്ളിപ്പറയും"

2 തീമോഥെയോസ് 2:12

## വഴി കണ്ടെത്തുക



ചുള്ളിക്കമ്പുകൾക്കിടയിലൂടെ കുഞ്ഞുറുമ്പിന് വീട്ടിലെത്താനുള്ള വഴി കാണിച്ചു കൊടുക്കുക.

## മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്



**DR. GEORGE THOMAS**

**DR. GRACE GEORGE**

**GEM & GREG**

**South Africa**

## ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറു) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986-ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 1006705.75- രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 11921 ഓപ്പറേഷൻ ആകെ നടത്തിയതിൽ 3809-ഉം സൗജന്യമായിരുന്നു. ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 2573 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ **ഗിവ്സൈറ്റ് പ്രോജക്ടിലേക്ക്** സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന **ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

**ഫാദർ അബ്രഹാം മാത്യു എടേക്കാട്ട്** (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

ലേഖനം

ഫാ. വർഗീസ്, കളീക്കൽ, പത്തനംതിട്ട

# ആ സ്വർഗ്ഗീയ റാഞ്ചൽ പക്ഷിയെ ആട്ടിയോടിക്കരുതേ

**വി**ശ്വാസികളുടെ പിതാവായ അബ്രഹാമിന്റെ ജീവിതത്തിലെ കറുത്ത അദ്ധ്യായമാണ് ഉൽപത്തി 15-ാം അദ്ധ്യായത്തിലെ ഒരു സംഭവം. അബ്രഹാം പിതാവിന്റെ ഒരു നിമിഷത്തെ അവിവേകത്തിന് ഇസ്രായേൽ ജനത കനത്ത വില നൽകേണ്ടതായി വന്നു. യഹൂദ ജനതയുടെ ചരിത്രത്തിലെ ഒരു നാഴികക്കല്ലാണ് ആ സംഭവം. പൂർവ്വ പിതാവിന്റെ അവിവേകം മൂലം സന്തതി പരമ്പര ഈജിപ്റ്റിൽ 400 വർഷം അടിമകളായി കഴിയേണ്ടതായി വന്നു. ഇന്നത്തെ വിശ്വാസികളും അറിഞ്ഞോ അറിയാതെയോ ചെയ്തു പോകുന്ന തെറ്റ്. അത് വരും തലമുറയ്ക്ക് ഒരു ശാപമായി മാറിയേക്കാം.

**1. കർത്താവായ യഹോവേ നീയെനിക്ക് എന്തു തരും? (ഉൽപത്തി. 15:3)**

ദൈവവിളി കേട്ടിറങ്ങിയാൽ തനിയ്ക്കെന്തു നേട്ടമുണ്ടാകും എന്ന് അബ്രഹാം ഒരു നിമിഷം ചിന്തിച്ചുപോയി. അത് ദൈവകോപത്തിനു കാരണമായി. നമ്മുടെ ഭക്തിയുടെ അടിസ്ഥാനം ദൈവം എന്തു തരും എന്നത് ആകരുത്. ആവശ്യങ്ങളുടെ ഒരു ലിസ്റ്റ് ദൈവത്തെ ഏൽപിക്കുന്നതാണ് പ്രാർത്ഥന എന്ന് പലരും ധരിച്ചു വച്ചിട്ടുണ്ട്. തനിക്ക് എന്തു ലഭിക്കും എന്ന ഉദ്ദേശ്യത്തോടെ ദൈവത്തെ അന്വേഷിച്ച ചില ഉദാഹരണങ്ങൾ ഇതാ:-

**a) ഫറവോന്റെ ഭക്തി:** "എന്നാറെ ഫറവോൻ മോശയെയും അഹറോനേയും വിളിപ്പിച്ചു. തവള എന്നേയും എന്റെ ജനത്തേയും വിട്ട് നീങ്ങുമാറാകേണ്ടതിന് യഹോവയോടു പ്രാർത്ഥിപ്പിൻ." (പുറ. 8:8) ഫറവോന്റെ പ്രാർത്ഥനയ്ക്ക് ഒറ്റ ഉദ്ദേശ്യമെയുള്ളു. തവള മാറണം. കാര്യ സാദ്ധ്യം മാത്രം ലക്ഷ്യം. ഇവിടെ ദൈവത്തിൽ സമർപ്പണമില്ല. വിശ്വാസത്തിന്റെ തീഷ്ണതയില്ല, ഉപ

**ഇതു തന്നുകൊള്ളാം എന്ന വ്യവസ്ഥയിൽ യേശു മിശിഹാ ആരെയും വിളിച്ചില്ല. കഷ്ടതയുടെ പാനപാത്രം മാത്രമെ ദിവ്യനാഥൻ ശിഷ്യ സമൂഹത്തിന് വാഗ്ദാനം ചെയ്തുള്ളു. വീണു നമസ്ക്കരിച്ചാൽ ലോകം മുഴുവൻ തരാമെന്ന് ഒരാൾ വാഗ്ദാനം ചെയ്തു സാത്താൻ. ആകയാൽ സ്വർഗ്ഗസ്ഥനായ നമ്മുടെ പിതാവ് നമ്മുടെ ആവശ്യങ്ങൾ മുന്നമെ അറിഞ്ഞിരിക്കയാൽ നാം അതി ധൈര്യമായി ആ കൃപാസനത്തിലേക്ക് അടുത്തു ചെന്നാൽ മാത്രം മതി. വിളിച്ചവൻ വിശ്വസ്തനാണ്. അവൻ നമ്മെ വഴി നടത്തും.**

കാരത്തിന് നന്ദിയുമില്ല. ഈ ഭക്തി ദൈവം വെറുക്കുന്ന ഭക്തിയാണ്.

**b) യൂദായുടെ ഭക്തി:** 'നിങ്ങളെനിക്ക് എന്തു തരും' കർത്താവിനോട് ഭക്തി അഭിനയിച്ച് കൂടെ നടന്നതിന്റെ ഉള്ളിലിരുപ്പ് തനിക്ക് എന്തു ലഭിക്കും എന്നുള്ളതായിരുന്നു. ഗുരുവിനെ വിറ്റാലും വേണ്ടില്ല, എന്തു സംഭവിച്ചാലും വേണ്ടില്ല മുപ്പതു വെള്ളിക്കാശ് കിട്ടണം. കേവലം ഒരു ചാൺ കയറിൽ അവന്റെ ഭക്തിയും ജീവിതവും അവസാനിച്ചു.

ഇതു തന്നുകൊള്ളാം എന്ന വ്യവസ്ഥയിൽ യേശു മിശിഹാ ആരെയും വിളിച്ചില്ല. കഷ്ടതയുടെ പാനപാത്രം മാത്രമെ ദിവ്യനാഥൻ ശിഷ്യ സമൂഹത്തിന് വാഗ്ദാനം ചെയ്തുള്ളു. വീണു നമസ്ക്കരിച്ചാൽ ലോകം മുഴുവൻ തരാമെന്ന് ഒരാൾ വാഗ്ദാനം ചെയ്തു സാത്താൻ. ആകയാൽ സ്വർഗ്ഗസ്ഥനായ നമ്മുടെ പിതാവ് നമ്മുടെ ആവശ്യങ്ങൾ മുന്നമെ അറിഞ്ഞിരിക്കയാൽ നാം അതിധൈര്യമായി ആ കൃപാസനത്തിലേക്ക് അടുത്തു ചെന്നാൽ മാത്രം മതി. വിളിച്ചവൻ വിശ്വസ്തനാണ്. അവൻ നമ്മെ വഴി നടത്തും. ആയതിനാൽ 'വിഷയം വച്ചുള്ള' പ്രാർത്ഥനയുടെ ആവശ്യമില്ല. അത് കപട ഭക്തിയുടെ ലക്ഷണമാണ്.

**2. 'എനിക്ക് എന്തൊന്നിനാൽ അറിയാം'? ഉൽ. 15:8 (അടയാളം അന്വേഷിക്കുന്ന ഭക്തി).**

അബ്രഹാം ദൈവത്തിന്റെ സ്നേഹം അറിഞ്ഞവനാണ്. ദൈവം നടത്തുന്ന വഴികൾ ബോധ്യമുള്ളവനാണ്. പക്ഷെ ഒരു ദുർബല നിമിഷത്തിൽ അടയാളം അന്വേഷിച്ചു. അത് ദൈവീക ശിക്ഷയിലേക്ക് നയിച്ചു. നിർണയമാം വിളി കേട്ടവരും ദൈവത്തിന്റെ സ്നേഹം അറിഞ്ഞവരും അടയാളമന്വേഷിച്ചു കൂടാ. അവർക്ക് എല്ലാം നന്മയ്ക്കായി സ്വർഗ്ഗതാതൻ ചെയ്തിടും.

ദൈവ സന്നിധിയിൽ ധൂപമർപ്പിച്ച സഖറിയാ പുരോഹിതൻ ദൈവത്തിന്റെ മാലാഖയോട് അടയാളം അന്വേഷിച്ചു. അടയാളം ലഭിച്ചു. ശാപത്തിന്റെ അടയാളം.

യഹൂദ പ്രമാണികൾ നമ്മുടെ കർത്താവിനോട് അടയാളം അന്വേഷിപ്പിച്ചു. ദിവ്യനാഥൻ അരുളിച്ചെയ്തു 'ദോഷവും വ്യഭിചാരവുമുള്ള തലമുറയാണ് അടയാളം അന്വേഷിക്കുന്നത്. ഇന്നും അടയാളങ്ങൾക്ക് പിമ്പേ ഓടുന്ന അനേകരുണ്ട്. പക്ഷെ ആ ഓട്ടം അനുഗ്രഹത്തിനായിട്ടല്ല. ശാപത്തിനായിട്ടാണ്. ഇന്ന് പബ്ലിസിറ്റിക്കായുള്ള നെട്ടോട്ടമാണ്. 'ഇവിടെ വരിക, ഇവിടെ കുരുടർ കാണുന്നു. മുടന്തർ നടക്കുന്നു, ഭൂതങ്ങൾ ഓടുന്നു' അടയാളം ലഭിക്കണമെന്ന ഒറ്റ ആഗ്രഹത്തിന്റെ പേരിൽ എത്രയോ പേർ അങ്ങോട്ടുമിങ്ങോട്ടും ഊടാടി സഞ്ചരിക്കുന്നു! 'ആരോടും പറയരുത്' എന്ന

# ഇറാനിൽ ഭൂകമ്പം: മരണ സംഖ്യ അമ്പതിനായിരത്തോളം



ടെഹ്റാൻ: തെക്കുംകിഴക്കൻ ഇറാനിലെ ബാം പട്ടണം ഭൂകമ്പംമൂലം നശിച്ചു. ഡിസംബർ 26-ാം തീയതിയാണ് ലോകത്തെ നടുക്കിയ ഭൂകമ്പം ഉണ്ടായത്. ചരിത്ര പ്രസിദ്ധമായ പുരാതന നഗരമാണ് ബാം. എല്ലാ ചരിത്ര സ്മാരകങ്ങളെയും തൂത്തെറിഞ്ഞ് കനത്ത നാശമാണ് ഭൂകമ്പം വരുത്തിവച്ചത്. അമ്പതിനായിരത്തിലേറെ ആളുകൾ ഉടനടി കൊല്ലപ്പെടുകയും ഇരുപത്തയ്യായിരത്തോളം ജനങ്ങൾക്ക് അപകടം സംഭവിക്കുകയും ചെയ്തിട്ടുണ്ട്.

ദുരിതാശ്വാസ നടപടികൾക്ക് ലോകത്തിലെ വിവിധ രാജ്യങ്ങൾ പിന്തുണ പ്രഖ്യാപിച്ചു. റെഡ്ക്രോസിന്റെ ശ്രമഫലമായും ഐക്യ രാഷ്ട്ര സഭയുടെ നേതൃത്വത്തിലും ദുരിതാശ്വാസ പ്രവർത്തനങ്ങൾ തീവ്രഗതിയിൽ നടന്നുവരുന്നു. നഭൂകമ്പം നക്കിത്തുടച്ച പ്രവിശ്യകളിൽ നിന്നും ജനങ്ങൾ പാടേ ഒഴിഞ്ഞു മാറി. താൽക്കാലിക ഷെഡുകളിലും മറ്റുമാണുമാണ് താമസം.

ഭൂകമ്പത്തിനു കാരണമായത് ഇറാൻ രഹസ്യമായി അണുവായുധം പരീക്ഷിച്ചതാണെന്ന ആരോപണം അവർ നിഷേധിച്ചിട്ടുണ്ട്.

## ശതാബ്ദി ആഘോഷം

കുമ്പഴ: കുമ്പഴ മാർ ശെമവോൻ ദെസ്തുനി കത്തീഡ്രലിന്റെ ശതാബ്ദി ആഘോഷം ഡിസംബർ 30, 31 തീയതികളിൽ ഇടവക മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടന്നു. അതിനു മുന്നോടിയായി കോട്ടയം പഴയസെമിനാരിയിൽ നിന്നും ഛായാചിത്ര ഘോഷയാത്രയും പരുമലയിൽനിന്ന് ദീപശിഖാ പ്രയാണവും നടന്നു.

## ശിലാസ്ഥാപനം

റാന്നി: റാന്നി തോട്ടമൺ സെ. തോമസ് ഓർത്തഡോക്സ് ഇടവക പുതുതായി നിർമ്മിക്കുന്ന ദേവാലയത്തിന്റെ ശിലാസ്ഥാപന കർമ്മം ഇടവക മെത്രാപ്പോലീത്താ ഫീലിപ്പോസ് മാർ യൗസേബിയോസ് നിർവ്വഹിച്ചു. ശിലാസ്ഥാപനത്തിനുള്ള കല്ല് നിലയ്ക്കൽ സെ. തോമസ് എക്യുമെനിക്കൽ ദേവാലയത്തിൽ നിന്ന് ആഘോഷമായി എത്തിച്ചു.

---

വ്യവസ്ഥയിലാണ് നമ്മുടെ കർത്താവ് സൗഖ്യദായകരെ അയച്ചത്. ദൈവത്തിന്റെ പേരിൽ 'വേല'കൾ ചെയ്യുന്നവർ അതിന്റെ നേരെ വിപരീതമാണ് പ്രവർത്തിക്കുന്നത്. ദോഷവും വ്യഭിചാരവുമുള്ള തലമുറ അടയാളം അന്വഷിക്കട്ടെ. വിശ്വാസിയെ സംബന്ധിച്ചിടത്തോളം ജീവിക്കുന്ന ഓരോ നിമിഷവും ദൈവ സ്നേഹത്തിന്റെ അടയാളമാണ്. പ്രത്യേകിച്ച് ഒരു അടയാളത്തിന്റെ ആവശ്യമില്ല.

**3. 'റാഞ്ചൽ പക്ഷികളെ ഓടിച്ചുകളഞ്ഞു' ഉൽ. 15:11**

ദൈവവിളികേട്ടിറങ്ങിയാൽ എന്തു ലഭിക്കുമെന്ന അബ്രഹാമിന്റെ സംശയവും, വാഗ്ദത്തനാട്ടിൽ ഞാൻ കാലുകുത്തുമെന്നും അവിടെ പാർക്കുമെന്നും ഉള്ളതിന്റെ അടയാളമെന്ത് എന്ന ചോദ്യവും ദൈവത്തോടുള്ള അവഹേളനമായി ദൈവത്തിനു തോന്നി. എങ്കിലും അടയാളം നിവർത്തിച്ചുകൊടുപ്പാൻ ദൈവം നിശ്ചയിച്ചു. ഒരു കാളക്കിടാവിനേയും ഒരു ആട്ടുകൊറ്റനേയും ഒരു കുറുപ്രാവിനേയും ഒരു പ്രാവിൻ കുഞ്ഞിനേയും യാഗമർപ്പിക്കുവാൻ ദൈവം അബ്രഹാമിനോടു കൽപിച്ചു. കാളക്കിടാവിന്റെയും, ആട്ടുകൊറ്റന്റേയും ഉടലുകൾ പിളർന്ന് യാഗമർപ്പിച്ചപ്പോൾ ദൈവസാന്നിദ്ധ്യത്തിന്റെ പ്രതീകമെന്നോണം റാഞ്ചൽ പക്ഷികൾ ഇറങ്ങി വന്നു. പക്ഷെ അബ്രഹാം അതിനെ അലക്ഷ്യമായി ആട്ടിക്കളഞ്ഞു. തന്മൂലം അവന്റെ മേൽ ഭീതിയും അന്ധതമസും വന്നു.

ദേവാഗാരങ്ങളിൽ സ്തോത്രാലാപവും ഗീതോൽഘോഷവും മുഴങ്ങുമ്പോൾ ദിവ്യബലിവേദികളിൽ പരിശുദ്ധാത്മാവ് അദൃശ്യമായി പ്രാവുരൂപത്തിൽ ഇറങ്ങും. കൂദാശകൾ-അപ്രത്യക്ഷമായ കൃപയുടെ പ്രത്യക്ഷ മാർഗ്ഗങ്ങളാണ്. ഓരോ കൂദാശയിലും ദൈവാത്മാവിന്റെ ആവാസമുണ്ട്. "എന്റെ വാത്സല്യമുള്ളവരേ, ജീവനുള്ള പരിശുദ്ധ റൂഹാ സ്വർഗ്ഗമാകുന്ന മേലുള്ള ഉയരങ്ങളിൽ നിന്ന് പ്രതാപത്തോടുകൂടിയിറങ്ങി, വയ്ക്കപ്പെട്ടിരിക്കുന്ന ഈ വിശുദ്ധ കുർബാനയിൽ പൊരുന്നിയാവസിച്ച് അതിനെ ശുദ്ധീകരിക്കുന്ന ഈ നാഴിക എത്ര ഭയങ്കരവും ഈ സമയം എത്ര ഭ്രമിക്കത്തക്കതുമാകുന്നു. നിങ്ങൾ അടക്കത്തോടും ഭയത്തോടും നിന്നുകൊണ്ടു പ്രാർത്ഥിപ്പിൻ" എന്നുൽഘോഷിക്കുമ്പോൾ ആ സ്വർഗ്ഗീയ റാഞ്ചൽ പക്ഷിയെ ഗണ്യമാക്കാതെ പോകുന്നത് ഭീതിയിലേക്കും അന്ധതമനസ്സിലേക്കും വഴിതെളിക്കും. കൂദാശകളെ നിന്ദിക്കുന്നതും, കൂദാശകളില്ലാതെ 'ക്രിസ്ത്യാനി' എന്നു പറഞ്ഞ് നടക്കുന്നതും ഭാവി തലമുറയ്ക്ക് ശാപം പ്രദാനം ചെയ്തേക്കാം. അതിനാൽ "ആ സ്വർഗ്ഗീയ റാഞ്ചൽ പക്ഷിയെ ആട്ടിയോടിക്കരുതേ'.

ധ്യാനപംക്തി

# ഞായർദിന ചിന്തകൾ

**ഫാ. ഡോ. ജേക്കബ് കുര്യൻ**

### ജനുവരി 25
### ദെനഹായ്ക്കു ശേഷം മൂന്നാം ഞായറാഴ്ച

**അപ്പോ. പ്ര. 17:16–34, 1 കൊരി. 3:16–4:5, യോഹ. 3:1–12**

പരീശനും, യഹൂദ പ്രമാണിയുമായ നിക്കോദിമോസ് രാത്രിയിൽ യേശുവിനെ കാണുവാൻ വരുന്നതും സംഭാഷണം നടത്തുന്നതുമാണ് സുവിശേഷ വിഷയം (ഈ നിക്കോദിമോസ്തന്നെയാണ് അരിമത്യക്കാരൻ യൗസേഫിനോടു ചേർന്ന് യേശുവിന്റെ മൃതശരീരം സംസ്ക്കരിച്ചത് എന്ന് യോഹ. 19:38–42–ൽ പറയുന്നു). നിക്കോദിമോസ് ഒരു സത്യാന്വേഷിയായിരുന്നു. പക്ഷെ സാമാന്യബുദ്ധിയുടെ മാത്രം അടിസ്ഥാനത്തിൽ യേശുവിനെ അംഗീകരിക്കുവാൻ ശ്രമിക്കുകയാണ്.

1. ഉയരത്തിൽ നിന്നുള്ള ജനനം അഥവാ വീണ്ടും ജനനം ഉണ്ടാകാതെ ദൈവരാജ്യ പങ്കാളിത്തം അസാധ്യമെന്ന് യേശു പറഞ്ഞത്, നിക്കോദിമോസിന്റെ യേശുവിനോടുള്ള സമീപനത്തെ തിരുത്തി. നിക്കോദീമോസ് "അടയാളങ്ങ"ളുടെ അടിസ്ഥാനത്തിൽ യേശുവിനെ ഒരു വലിയ ആളായി അംഗീകരിക്കാൻ ശ്രമിച്ചു. അടയാളങ്ങളുടെ പിൻബലത്താലുള്ള ഒരു അംഗീകരണമല്ല യേശു ആഗ്രഹിച്ചത്. ആന്തരിക രൂപാന്തരത്തിനുള്ള സമർപ്പണമാണ് മനുഷ്യരിൽ നിന്ന് യേശു ആവശ്യപ്പെടുന്നത്.

അന്നും ഇന്നും ഈ സമീപനവ്യത്യാസം പ്രധാനമാണ്. അത്ഭുതം പ്രവർത്തിക്കുകയും, ചോദിച്ചതു നൽകുകയും ചെയ്യുന്ന യേശുവോ, ആത്മശുദ്ധീകരണത്തിന്റെ ആന്തരിക സാന്നിധ്യമായ യേശുവോ, ഇതിലേതാണ് നാം തിരഞ്ഞെടുക്കുന്നതെന്ന് ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

2. തികച്ചും ന്യായമായ വിധത്തിലുള്ള ഒരു സംശയമാണ് വീണ്ടും ജനനത്തെക്കുറിച്ച് നിക്കോദീമോസിന് ഉണ്ടായത്. എങ്ങനെയാണ് വീണ്ടും മനുഷ്യർക്ക് ജനിക്കുവാൻ കഴിയുന്നത്? ഇതിന് തികച്ചും ന്യായമായ ഒരു വിശദീകരണമാണ് യേശു നൽകുന്നത്. സമർപ്പിതമായ ഒരു ജീവിതത്തിലെ ദൈവത്തിന്റെ പ്രവർത്തനമാണ് വീണ്ടും ജനനം. അത് കാറ്റു ഊതുന്നതുപോലെയാണ്. കാറ്റ് എവിടെ ഉത്ഭവിക്കുന്നു, എങ്ങോട്ടു പോകുന്നു ഇതൊന്നും നാം അറിയുന്നില്ല എങ്കിലും, കാറ്റ് നമുക്ക് അനുഭവവേദ്യമായ ഒരു പ്രപഞ്ചപ്രതിഭാസമാണ്. ഇതുപോലെ നമ്മിൽ അനുഭവിക്കുവാൻ കഴിയുന്ന ഒരു ആന്തരികവും ദൈവികവുമായ പ്രതിഭാസമാണ് വീണ്ടും ജനനം. കാറ്റു വീശുന്നിടത്തൊക്കെ വ്യതിയാനം ഉണ്ടാകുന്നതുപോലെ വീണ്ടും ജനനം സംഭവിക്കുന്ന വ്യക്തികൾക്കും അവരോടു ബന്ധപ്പെട്ടതിലൊക്കെയും ഗുണപരമായ മാറ്റം സംഭവിക്കുന്നു.

### ഫെബ്രുവരി 1
### ദെനഹായ്ക്കു ശേഷം നാലാം ഞായറാഴ്ച
### (തൊഴിലാളി ദിനം)

**അപ്പോ. പ്ര. 18:1–4; 20:33–35; യാക്കോബ് 5:1–11; 1 കൊരി. 12:12–27; 1 തെസ്സ. 4:9–12; 2 തെസ്സ. 3:6–15, മർക്കോസ് 6:1–6.**

യേശുവിന്റെ സ്വന്തം നാട് എന്നു വിശേഷിപ്പിക്കാവുന്ന ഗലീലയിലെ നസ്രേത്തിൽ ഒരു ശാബതു ദിവസം സുന്നഗോഗാരാധനയിൽ യേശു സംബന്ധിച്ചതിനെക്കുറിച്ചാണ് സുവിശേഷ ഭാഗം. സുന്നഗോഗിൽ യേശു ഉപദേശിച്ചതു കേട്ടവരുടെ പ്രതികരണം ശ്രദ്ധേയമാണ്. യേശുവിന്റെ ഉപദേശത്തിൽ അവർ വിസ്മയിച്ചു. യേശുവിന്റെ ജ്ഞാനവും വീര്യ പ്രവൃത്തികളും കണ്ടറിഞ്ഞിട്ടും; യേശുവിന്റെ തൊഴിലും ബന്ധുക്കളും സാമൂഹ്യമായി ഉപരിശ്രേണിയിൽ പെട്ടതല്ലാത്തതിനാൽ നാട്ടുകാർ യേശുവിനെ അംഗീകരിക്കുവാൻ മടിച്ചു. സ്വന്ത നാട്ടിൽ ഒരു പ്രവാചകനും അംഗീകരിക്കപ്പെടാറില്ല എന്ന പൊതു തത്വം യേശു പറയുവാനും ഈ പ്രതികരണം മുഖാന്തിരമായി. പല സമൂഹങ്ങളിലും നിലവിലിരിക്കുന്ന ശ്രേണീവ്യവസ്ഥിതിയുടെയും തൊഴിൽ സമീപനത്തിന്റെയും ചിത്രം കൂടിയാണ് ഇവിടെ കാണുന്നത്.

**ബോധ്യമാകുന്ന സത്യത്തെ അംഗീകരിക്കുവാനും പ്രഖ്യാപിക്കുവാനും ഉള്ള വിമുഖതയാണ് മനുഷ്യന്റെ പ്രധാന പ്രശ്നം. സത്യം എന്നും കുരിശിലോ, ധർമ്മം എന്നും തടവിലോ ഇരിക്കുകയില്ല. "സത്യം നിങ്ങളെ സ്വതന്ത്രമാക്കും" എന്ന യേശുവിന്റെ പ്രസ്താവന ഈ പശ്ചാത്തലത്തിലാണ് പ്രസക്തമാകുന്നത്.**

1. ബോധ്യമാകുന്ന സത്യത്തെ അംഗീകരിക്കുവാനും പ്രഖ്യാപിക്കുവാനും ഉള്ള വിമുഖതയാണ് മനുഷ്യന്റെ പ്രധാന പ്രശ്നം. സത്യം എന്നും കുരിശിലോ, ധർമ്മം എന്നും തടവിലോ ഇരിക്കുകയില്ല. "സത്യം നിങ്ങളെ സ്വതന്ത്രമാക്കും" എന്ന യേശുവിന്റെ പ്രസ്താവന ഈ പശ്ചാത്തലത്തിലാണ് പ്രസക്തമാകുന്നത്.

2. യേശുവിന്റെ തൊഴിലിനെ പരാമർശിച്ച് ഒരു ശ്രേണീ വിചാരം നസ്രേത്തിൽ നടന്നതിനാൽ, തൊഴിലിനെക്കുറിച്ചുള്ള ഒരു ക്രിസ്തീയ കാഴ്ചപ്പാട് രൂപപ്പെടുന്നതിന് സംഗത്യമുണ്ട്. അതുകൊണ്ടാണ് ഇന്ന് തൊഴിലാളി ദിനമായി സഭ കരുതുന്നത്. ധാർമ്മികതയുള്ള തൊഴിൽ എന്തായാലും അധ്വാനിച്ചു ജീവിക്കുന്നത് മാന്യതയുള്ളതാണെന്ന് വേദപുസ്തകം പഠി




പ്പിക്കുന്നു. (1 തെസ്സ ലോ. 4:9-12). വി. പൗലൂസ് സ്വന്തം കൈകൊണ്ട് കൂടാര പ്പണിചെയ്ത് അധ്വാനിച്ചു ജീവിച്ചതിനെക്കുറിച്ച് അപ്പോ. പ്ര. 20:33-35 പറയുന്നു. തൊഴിലിന്റെ സ്വഭാവം അനുസരിച്ച് മാന്യത വന്നു ചേരുന്ന ചിന്താഗതിയാണ് വെള്ളക്കോളർ ജോലിക്കു വേണ്ടിയുള്ള വൃഥാശ്രമങ്ങൾക്കു പിന്നിൽ. ഇതിനു പകരം, കാലദേശങ്ങൾക്കനുസരണമായി തൊഴിലുകളെ കണ്ടെത്തുന്നതും അധ്വാനത്തിനു വിലകല്പിക്കുന്നതുമായ ഒരു തൊഴിൽ സംസ്ക്കാരം രൂപപ്പെടുത്തി എടുക്കാൻ സഭയ്ക്കു ചുമതലയുണ്ട്.

3. മൂന്ന് നോമ്പ് നാളെ ആരംഭിക്കുകയാണ്. ആദിമ ക്രൈസ്തവ ചരിത്രത്തിൽ നിസിബിസ് എന്ന കൊച്ചു രാജ്യത്തിലെ ജനങ്ങൾ മൂന്നു ദിവസം ഉപവസിച്ചു പ്രാർത്ഥിച്ചപ്പോൾ ശത്രു രാജ്യത്തിന്റെ ആക്രമണത്തിൽ നിന്ന് വിടുതൽ പ്രാപിച്ചതുമുതലാണ് മൂന്നു നോമ്പ് സഭയിൽ പ്രചാരത്തിലായത്. നിനുവയിലെ ജനങ്ങൾ നാല്പതു ദിവസമാണ് ഉപവസിച്ചതെങ്കിലും, യോന മത്സ്യത്തിന്റെ ഉദരത്തിൽ കഴിഞ്ഞ കാലത്തെയും, യേശു തമ്പുരാൻ കബറിൽ പാർത്ത കാലത്തെയും മൂന്നു നോമ്പ് പ്രത്യേകമായി ഓർമ്മിപ്പിക്കുന്നു.

**2004 ഫെബ്രുവരി 8**
**വാങ്ങിപ്പോയ പട്ടക്കാരുടെ (വൈദിക സ്ഥാനികളുടെ) ഓർമ്മ നടത്തുന്ന ഞായറാഴ്ച**
**അപ്പോ. പ്ര. 20:25-38, 1 തെസ്സ. 4:13-5:11, മത്തായി 24:42-51**

മൂന്നു നോമ്പിനും വലിയ നോമ്പിനും ഇടയിൽ 18 ദിവസമുണ്ട്. ഇതിനെ "പതിനെട്ടാമിട" എന്നു പറയാറുണ്ട്. ഈ കാലയളവിൽ രണ്ട് ഞായറാഴ്ചകൾ വരും. ആദ്യത്തെ ഞായറാഴ്ച വാങ്ങിപ്പോയ എല്ലാ വൈദിക സ്ഥാനികളെയും ഓർക്കുന്നു. രണ്ടാമത്തെ ഞായറാഴ്ച വാങ്ങിപ്പോയ എല്ലാ വിശ്വാസികളെയും ഓർക്കുന്നു.

വലിയ നോമ്പ് ഒരു വലിയ പോരാട്ടത്തിന്റെയും, ഗുണീകരണത്തിന്റെയും കാലമാണ്. അതിലേക്ക് പ്രവേശിക്കുന്നതിന് മുമ്പ് ഈ പാതയിൽ നമുക്കു മുമ്പായി യാത്ര പൂർത്തിയാക്കിയവരെ പ്രത്യേകമായി അനുസ്മരിക്കുന്നത് അനുഗ്രഹകരമാണ്. സാക്ഷികളുടെ വലിയ സമൂഹം നമുക്കു ചുറ്റും ഉണ്ട് എന്ന് പ്രത്യേകമായി ഓർമ്മിപ്പിക്കുന്ന ദിനങ്ങളായിട്ട് ഈ ഞായറാഴ്ചയും അടുത്ത ഞായറാഴ്ചയും സഭ വാങ്ങിപ്പോയവർക്കായി സമർപ്പിച്ചിരിക്കുന്നു.

വാങ്ങിപ്പോയ വൈദികസ്ഥാനികളെ, "തിരുസുതരായ് വരുവാൻ നമ്മെ" ഉപദേശിച്ചു പഠിപ്പിച്ചവരിൽ പ്രമുഖരായിട്ടാണ് സഭ ഓർക്കുന്നത്. അവർ അനുഷ്ഠിച്ചിട്ടുള്ള വി. കുർബ്ബാനയുടെ അവസാനം ഓർമ്മിപ്പിക്കുന്ന ഹൃദയസ്പർശകമായ ഒരു കാര്യമുണ്ട്. "ഞാനോ ബലഹീനനും പാപിയുമായ ദാസനാകുന്നു. നിങ്ങളുടെ പ്രാർത്ഥനകളാൽ സഹായം ലഭിക്കപ്പെടുമാറാകട്ടെ.... എന്നേക്കും എനിക്കു വേണ്ടിയും പ്രാർത്ഥിപ്പിൻ."

വൈദിക സ്ഥാനികൾക്ക് തങ്ങളുടെ ചുമതലയെക്കുറിച്ച് പ്രത്യേകിച്ച് ഓർക്കുവാനും, അവരെക്കുറിച്ച് മറ്റുള്ളവർക്ക് നന്ദി നിറഞ്ഞ അനുസ്മരണ ഉണ്ടാക്കുവാനും, സർവ്വോപരി സഭാ ശുശ്രൂഷയ്ക്ക് ത്യാഗപൂർവ്വം സമർപ്പിക്കുവാൻ ദൈവം വിളിക്കുന്നതിന് അനുകൂലമായി പ്രതികരിക്കുവാനും ഒരു അവസരമാണിത്.

**1. ജാഗ്രതയോടെ ശുശ്രൂഷ നടത്തുന്ന വിശ്വസ്തരും, ജ്ഞാനികളുമായ കാര്യവിചാരകന്മാർ.**

സുവിശേഷ ഭാഗത്ത്, യേശുതമ്പുരാൻ പറയുന്ന ഒരുപമയാണ്, യജമാനൻ വീട്ടുകാര്യങ്ങൾ ഏല്പിച്ചിട്ടുപോയ കാര്യവിചാരകനെക്കുറിച്ചുള്ളത്. വിശ്വസ്തനായി പ്രവർത്തിച്ചാൽ കൂടുതൽ മാനത്തോടെ ഉത്തരവാദിത്തങ്ങൾ ലഭിക്കും; അവിശ്വസ്തനായാൽ ശിക്ഷ ലഭിക്കും.

ഉത്തമ കാര്യവിചാരകനെക്കുറിച്ച് മൂന്നു കാര്യങ്ങൾ പറയുന്നു. 1 ജാഗ്രതയുള്ളവനായിരിക്കും. 2. വിശ്വസ്തനായിരിക്കും. 3. വിജ്ഞാനിയായിരിക്കും. ദൈവിക ശുശ്രൂഷ ആദായമാർഗ്ഗമായും, അലംഭാവത്തോടെയും നിർവ്വഹിക്കുന്നവർ ഉത്തമരാവുകയില്ല. ദൈവം തമ്പുരാൻ ഏല്പിച്ചത്, ആത്മാക്കളെക്കുറിച്ചുള്ള എരിവോടെ നിർവ്വഹിക്കുന്നവർക്ക് ഭയ, ഭക്തി, ജാഗ്രതയോടെ മാത്രമേ നിറവേറ്റാൻ കഴിയൂ. സ്വർഗ്ഗത്തിലെ ദൈവം കാണുന്നു എന്നു ചിന്തയുണ്ടെങ്കിൽ അവിശ്വസ്തരാകുവാൻ സാധിക്കയില്ല. പഠനത്തോടൊപ്പം പ്രാർത്ഥനയും തുടരുന്നിടത്തേ വിജ്ഞാനം വിളങ്ങൂ. "പുരോഹിതൻ സൈന്യങ്ങളുടെ യഹോവയുടെ ദൂതനാകയാൽ അവന്റെ അധരങ്ങൾ പരിജ്ഞാനം സൂക്ഷിച്ചു വെക്കേണ്ടതും ഉപദേശം അവനോട് ചോദിച്ചു പഠിക്കേണ്ടതും അല്ലോ" (മലാഖി 2:7).

**2. സഭ മുഴുവനും രാജകീയ പുരോഹിത വർഗ്ഗമാണെങ്കിലും, പ്രത്യേക പൗരോഹിത്യത്തിന് സഭയിൽ സ്ഥാനമുണ്ട്.**

സഭ മുഴുവനും രാജകീയ പുരോഹിത വർഗ്ഗമാണ് (1 പത്രോ. 2: 5, 9) പക്ഷേ, ഈ പുരോഹിത ശുശ്രൂഷ, പല നിലകളിലാണ് നിർവ്വഹിക്കപ്പെടുന്നത്. അതിനെക്കുറിച്ചാണ്, 1 കൊരി. 12:28 ൽ പറയുന്നത്. "ദൈവം സഭയിൽ ഒന്നാമത് അപ്പോസ്തലന്മാർ, രണ്ടാമതു പ്രവാചകന്മാർ, മൂന്നാമത് ഉപദേഷ്ടാക്കന്മാർ ഇങ്ങനെ ഓരോരുത്തരെ നിയമിക്കയും പിന്നെ വീര്യ പ്രവൃത്തികൾ, രോഗശാന്തികളുടെ വരം, സഹായം ചെയ്യുവാനുള്ള വരം, പരിപാലന വരം, വിവിധ ഭാഷാവരം എന്നിവ നൽകുകയും ചെയ്തു" (1 കൊരി. 12:28) ഇങ്ങനെ നിയമിക്കപ്പെട്ടവരിൽ, "അപ്പോസ്തോലന്മാർ" അവർക്കു ശേഷം സഭയിൽ നേതൃത്വം നൽകുവാൻ നിയമിച്ചത് അധ്യക്ഷന്മാരെ (ഗ്രീക്കിൽ "എപ്പിസ്ക്കോപ്പ")യും, മൂപ്പന്മാരെ (ഗ്രീക്കിൽ -പ്രിസബിറ്റേർ-സുറിയാനി 'കശീശ') യും (1 തിമോത്തി. 3:1-7; 1 തിമോത്തി 5:17-22; തീത്തോസ് 1:5-9; അപ്പോ.പ്ര. 20:17-18, 28 അപ്പോ. പ്ര. 14:23; യാക്കോബ് 5:13, 14) ആണ്. വി. പൗലൂസ് തന്നെത്തന്നെ സുവിശേഷ ഘോഷണത്തിന്റെ "പുരോഹിത"നായി വിശേഷിപ്പിച്ചിട്ടുണ്ട്. (റോമർ 15:15).



**ഞായർദിന ചിന്തകൾ**

കർത്താവേശുമിശിഹായുടെ നിത്യ മഹാപുരോഹിത ശുശ്രൂഷയിൽ പങ്കു ചേരുകയാണ് സഭ മുഴുവനും. അതിൽ പങ്കു ചേരുവാൻ പ്രത്യേകം ചുമതലപ്പെട്ടവരായി അപ്പോസ്തോലന്മാരെ കർത്താവേശുമിശിഹാ നിയമിച്ചു. അപ്പോസ്തലന്മാരിൽ ഒരാൾ നഷ്ടപ്പെട്ടപ്പോൾ പകരം ഒരാളെ തിരഞ്ഞെടുത്തതും അപ്പോസ്തോലിക ഗണത്തിന് ഒരു പ്രത്യേകത ഉള്ളതുകൊണ്ടായിരുന്നു. ഈ പ്രത്യേക ദൗത്യമാണ്, പ്രത്യേക പൗരോഹിത്യമായി സഭയിൽ തുടരുന്നത്.

പഴയ നിയമ പൗരോഹിത്യം അല്ല സഭയുടെ പൗരോഹിത്യം. അത് കർത്താവേശുമിശിഹായുടെ പൗരോഹിത്യമാണ്. പക്ഷെ, പഴയതിനെ നിവർത്തിക്കുന്ന ശുശ്രൂഷയാണത് (മത്താ. 5:17) ശുശ്രൂഷിക്കുവാനും അനേകർക്കുവേണ്ടി മറുവിലയായി കൊടുക്കപ്പെടുവാനും ഉള്ള ദൗത്യമാണത് (യോഹ. 20:21; മർക്കോ. 10:45).

**2004 ഫെബ്രുവരി 15**
**വാങ്ങിപ്പോയ വിശ്വാസികളുടെ ഓർമ്മ നടത്തുന്ന ഞായറാഴ്ച**
**യാക്കോബ് 3:1-12; 1കൊരി. 15: 20-28, ലൂക്കോസ് 12:32-48**

വാങ്ങിപ്പോയ വിശ്വാസികളെ പ്രത്യേകമായി ഓർക്കുമ്പോൾ അവരുടെ അവസ്ഥയെന്താണെന്ന് വേദപുസ്തക പ്രകാരം അന്വേഷിക്കുവാൻ അവസരം ലഭിക്കുന്നു.

1. യഹൂദന്മാരുടെയും ക്രിസ്തീയ സഭയുടെയും മരണാനന്തരാവസ്ഥയെപ്പറ്റിയുള്ള പഠിപ്പിക്കലിലെ പ്രധാന വ്യത്യാസങ്ങൾ.

യഹൂദചിന്തയിൽ മരണാനന്തരാവസ്ഥയെക്കുറിച്ച് രണ്ട് പ്രധാന നിലപാടുകൾ ഉണ്ടായിരുന്നു. ഒന്ന്, പരീശന്മാരും ഭൂരിപക്ഷം യഹൂദരും സ്വീകരിച്ച നിലപാടാണ്. അതനുസരിച്ച് മരിച്ചവർ പുനരുത്ഥാന ദിവസം ശരീരത്തോടെ വീണ്ടും കാണപ്പെടുകയും ന്യായവിധിയുടെ ഫലം അനുഭവിക്കുകയും ചെയ്യും രണ്ട്, സാദൂക്യരും സമ്പന്നരുമായ ഒരു വിഭാഗത്തിന്റെ നിലാപാടാണ്. അതനുസരിച്ച് മരണത്തോടെ എല്ലാം അവസാനിക്കുന്നു. പിന്നീട് പുനരുത്ഥാനം ഉണ്ടാകുന്നില്ല. ഇവയിൽ, ആദ്യത്തെ നിലപാട് ക്രൈസ്തവസഭ സ്വീകരിച്ചുവെങ്കിലും, ചില പ്രത്യേകതകളോടെയാണ് സ്വീകരിച്ചത്. ഈ പ്രത്യേകതകൾ വേദപുസ്തകത്തിലും, ആദിമ സഭാ പാരമ്പര്യത്തിലും വ്യക്തമാണെങ്കിലും, നവീകരണ സഭാ പാരമ്പര്യം അതിനെ മിക്കവാറും അവഗണിച്ച് യഹൂദ പുനരുത്ഥാന ചിന്തയിലേക്ക് മടങ്ങിപ്പോയിയെന്നതാണ് പരമാർത്ഥം.

എന്താണ് ഈ പ്രത്യേകതകൾ?

ഒന്നാമതായി, യേശുക്രിസ്തുവിൽ വിശ്വസിച്ചവർ ശരീരപ്രകാരം മരിച്ചാലും ക്രിസ്തുവിലുള്ള ജീവനിൽ സജീവരായി തുടരുന്നു: "എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും, ജീവിച്ചിരുന്ന് എന്നിൽ വിശ്വസിക്കുന്നവൻ ആരും ഒരുനാളും മരിക്കയില്ല" (യോഹ. 11:25, 26). "വിട്ടുപിരിഞ്ഞു ക്രിസ്തുവിനോടുകൂടെ ഇരിപ്പാൻ എനിക്കു കാംക്ഷയുണ്ട്. അതു അത്യുത്തമമല്ലോ" (ഫിലിപ്പി. 1:23) "ഇങ്ങനെ ഞങ്ങൾ ധൈര്യപ്പെട്ട ശരീരം വിട്ടു കർത്താവിനോടുകൂടെ വസിപ്പാൻ അധികം ഇഷ്ടപ്പെടുന്നു" (2 കൊരി. 5:8).

രണ്ടാമതായി, യേശുക്രിസ്തുവിൽ വിശ്വസിച്ച് ശരീരം വിട്ടവർക്ക് പുനരുത്ഥാനത്തിൽ സ്വർഗ്ഗീയ ശരീരത്തോടെ തേജസിന്റെ ഉയിർപ്പും ശിക്ഷാവിധിക്ക് മോചനവും ലഭ്യമാകുന്നു. "സ്വർഗ്ഗീയ ശരീരങ്ങളും ഭൗമിക ശരീരങ്ങളും ഉണ്ട്; സ്വർഗ്ഗീയ ശരീരങ്ങളുടെ തേജസു വേറെ, ഭൗമ ശരീരങ്ങളുടെ തേജസു വേറെ.... അപമാനത്തിൽ വിതക്കപ്പെടുന്നു; തേജസിൽ ഉയിർക്കുന്നു" (1 കൊരി. 15: 40-43). "അതുകൊണ്ട് ഇപ്പോൾ യേശുക്രിസ്തുവിലുള്ളവർക്ക് ഒരു ശിക്ഷാവിധിയും ഇല്ല" (റോമ. 8:1).

ഈ പ്രത്യേകതകളുടെ വെളിച്ചത്തിലാണ്, സഭ വാങ്ങിപ്പോയവരെ ഓർക്കുകയും, അവരുടെ ആത്മീയ സംസർഗ്ഗത്തിൽ വിശ്വസിക്കുകയും ചെയ്യുന്നത്. ഈ പ്രത്യേകതകളെ കാര്യമായിട്ടെടുത്തതിനാലാണ് നവീകരണ വിഭാഗക്കാർ വാങ്ങിപ്പോയവരെ ഓർത്തു പ്രാർത്ഥിക്കാത്തതും, അവരുടെ ആത്മീയ സംസർഗ്ഗം അനുഭവിക്കാത്തതും. അന്ത്യന്യായവിധി വരെ ക്രിസ്തുവിലുള്ള വിശ്വാസത്തിൽ വളർന്ന് അനുതാപ ജീവിതത്തിൽ കൂടി ശിക്ഷാവിധിയിൽ നിന്ന് മോചനം നേടുവാനും വിശ്വാസികൾക്കു കഴിയും എന്ന് സഭ പഠിപ്പിക്കുന്നു. അവനവൻ ശരീരത്തോടെയിരിക്കുമ്പോൾ ചെയ്തതിൽ ന്യായവിധി വരെയും മോചനം നേടുവാൻ കഴിയാത്തവയെ ന്യായവിധിയിൽ ശിക്ഷാവിധിയിലേക്ക് പ്രവേശിപ്പിക്കാം എന്ന് ന്യായമായി അനുമാനിക്കാവുന്നതുമാണ്.

2. ആരാധന: വാങ്ങിപ്പോയവരുമായുള്ള ആത്മീയ സംസർഗ്ഗത്തിന്റെ വാതായനം

ശരീരത്തോടെയിരിക്കുന്നവരും, ശരീരം വിട്ടവരും തമ്മിൽ സാധാരണ ഗതിയിൽ പഞ്ചേന്ദ്രിയ സംസർഗ്ഗം ഇല്ല. പക്ഷെ, യേശുക്രിസ്തുവിന്റെ ജീവനും, യേശുക്രിസ്തുവിലുള്ള വിശ്വാസവും സഭയിൽ രണ്ടു വിഭാഗത്തെയും ഒന്നിപ്പിക്കുന്നു. യേശുക്രിസ്തുവിൽകൂടി പിതാവാം ദൈവത്തെ ആരാധിക്കുന്ന നിത്യമായ ഒരു അവസ്ഥയാണ് സഭയ്ക്കുള്ളത്. ഈ ആരാധനയിൽ ശരീരം വിട്ടവർക്കും, ശരീരത്തോടെയിരിക്കുന്നവർക്കും പങ്കെടുക്കാം. അതുകൊണ്ട് ആരാധന, ആത്മീയമായ ഒരു കൂട്ടായ്മയിലേക്ക് ജീവനോടെയിരിക്കുന്നവരെയും ശരീരം വിട്ടവരെയും പ്രവേശിപ്പിക്കുന്ന വാതായനമാണ്. ആരാധനയിലെ സ്വർഗ്ഗീയമായ കൂട്ടായ്മയെക്കുറിച്ചാണ്, എബ്രായ 12:1, 22-24, വെളിപാട് 7:13-17 എന്നീ ഭാഗങ്ങളിൽ പറയുന്നത്.

3. സുവിശേഷ ഭാഗത്ത് (ലൂക്കോ. 12:32-48)ഉണർവ്വോടെ ഉത്തരവാദിത്തങ്ങൾ നിർവ്വഹിക്കുവാൻ ആഹ്വാനം.

രണ്ട് ഉപമകൾ ഉപയോഗിച്ചുകൊണ്ട്, ഉണർവ്വോടെയുള്ള ക്രിസ്തീയ സാക്ഷ്യത്തിനായി കർത്താവ് ആഹ്വാനം ചെയ്യുന്നു. യജമാനൻ വരുമ്പോൾ, ഉണർന്നിരുന്ന് സ്വീകരിക്കുന്ന വേലക്കാരുടെയും; വേലക്കാരുടെയും മേലാവായി കാര്യവിചാരകനായി നിയമിതനാകുന്നയാളിന്റെയും, ഉപമകൾ സഭാംഗ

ങ്ങളെ പൊതുവിലും, സഭാ നേതൃത്വത്തെ പ്രത്യേകമായും ജാഗ്രതയുള്ള സാക്ഷ്യത്തെക്കുറിച്ച് ഓർമ്മിപ്പിക്കുന്നു. ലോകത്തിൽ നിന്ന് മാറി നിന്നോ, കർത്താവിന്റെ രണ്ടാമത്തെ വരവിന്റെ കണക്കുകൂട്ടിയോ അല്ല, ചുമതലകൾ ഏല്പിച്ചിരിക്കുന്നത് (കുടുംബത്തിലും സമൂഹത്തിലും) വിശ്വസ്തമായി നിർവ്വഹിച്ചുകൊണ്ട് ക്രിസ്തീയ സാക്ഷ്യം നിർവ്വഹിക്കുവാനുള്ളത്. അങ്ങനെ നിർവ്വഹിച്ചതിന്റെ നിലവാരം അനുസരിച്ചായിരിക്കും വാങ്ങിപ്പോയവരെ എല്ലാവരും സ്നേഹപൂർവ്വം ഓർക്കുന്നത്.

**തിരുത്ത്**

കഴിഞ്ഞ ലക്കത്തിലെ ഞായർദിന ചിന്തകളിൽ (ഇരുപത്തഞ്ചാം പേജ്) ഡിസംബർ 28 ന്റെ ചിന്താഭാഗത്ത്, മുഹമ്മദ് നബി "മക്രീനാ പ്രവാസം" നടത്തിയെന്നത് അച്ചടിപ്പിശകാണ്. "മെദീനാപ്രവാസം" എന്ന് തിരുത്തി വായിക്കണം.

# ബൈബിൾ കടങ്കഥകൾ

**പി.വി. വർഗ്ഗീസ്, കരയാംപറമ്പ്**

കമ്പ്യൂട്ടറുകൾ റോക്കറ്റുകളും ടീവീ, ഫ്രിഡ്ജുകളും
കമ്പികളില്ലാ കമ്പിയതുപോൽ നാശകബോംബുകളും
മർത്യൻ പലതും ശാസ്ത്രം വഴിയായ് കണ്ടു പിടിച്ചല്ലോ?
മർത്യന്റൊന്നാമത്തെ കണ്ടു പിടിത്തമതേതാണ്?
അല്പം ചിന്തിച്ചുത്തരമെന്തെന്നോതുവിനല്ലെങ്കിൽ
ഉല്പത്തിയിലെ മൂന്നിന്റേഴിൽ ഉത്തരമുണ്ടല്ലോ.

ധരണിയിൽ വന്നു പിറന്നാൽ മർത്യനുവന്നിടുമവസാനം
മരണവുമെന്നതു കല്പിതമായൊരു നിശ്ചയമാണല്ലോ!
മരണം കാണാതുടലോടങ്ങനെ സ്വർഗ്ഗം പൂകിയവർ
ഇരുവർ മാനുഷ്യരുണ്ടേയവരുടെ പേരെന്തെറിയാമോ?
അല്പം സമയം കൊണ്ടിതുകാണ്മിന്റഞ്ചിന്റിരുപതുനാ-
ലുല്പത്തിയതും രണ്ടാം രാജാ രണ്ടേ പതിനൊന്നും.

14-ാം പേജിൽ നിന്നു തുടർച്ച....

കർത്താവിൽ മരിച്ചു. പഴയ കാലത്തെ ചാരവൃത്തിയുടെ കഥ കാലേബ് നേരിട്ടു വന്ന് യോശുവായുടെ അന്ത്യ നാളുകളിൽ ഓർപ്പിച്ചു, ഉത്തമനായ തന്റെ സഹപ്രവർത്തകന്റെ ആഗ്രഹത്തെ സഫലമാക്കിയ യോശുവ, സമൃദ്ധമായ ഹെബ്രോൻ പ്രദേശം മുഴുവനും കാലേബിനു സന്തോഷത്തോടെ നൽകി. "നീ കാൽകുത്തിയ ദേശം നിനക്ക് ഓഹരിയായിരിക്കും" എന്ന് മോശയും ദൈവവും അനുഗ്രഹിച്ചിരുന്നു. എന്തെന്നാൽ അവൻ ഇസ്രയേലിന്റെ ദൈവത്തെ പൂർണ്ണമായി പിൻചെന്നു" കാലേബിന്റെ സന്തതി പരമ്പരകൾ ഇന്നും സമാധാനവും ഐശ്വര്യവും പൂണ്ട്, ഹെബ്രോനിൽ വാഴുന്നു!

ഒറ്റുനോക്കാൻപോയ അവിശ്വസ്തരായ മുപ്പത്തെട്ടുപേരെയും ഒരു മഹാമാരി വിഴുങ്ങിക്കളഞ്ഞു ദൈവത്തോടു മറുത്തു നിന്ന അനേകായിരങ്ങളെയും. മുൻ നിയോഗ പ്രകാരം മിസ്രയിമിൽ നിന്നു പോന്ന ആറു നൂറായിരം പേരിൽ, യോശുവായും കാലേബും – രണ്ടു പേർ മാത്രമേ കനാനിൽ കാലുകുത്തിയുള്ളു.

വിശ്വസ്തതയുടെയും അവിശ്വസ്തതയുടെയും ഗുണദോഷങ്ങൾ!

❖

## മാർ തെയോഫിലോസ് മെമ്മോറിയൽ വനിതാ ഹോസ്റ്റൽ പ്രവർത്തനം ആരംഭിച്ചു

**ഡോംബിവ്ലി:** മലങ്കര ഓർത്തഡോക്സ് സഭയുടെ ബോംബെ ഭദ്രാസന–മർത്തമറിയം വനിതാ സമാജത്തിന്റെ ആഭിമുഖ്യത്തിൽ ഡോംബിവ്ലി ഈസ്റ്റ്–സാഗാവിൽ പ്രസ്ഥാനം പ്രസിഡന്റ്, ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ ഉൽഘാടനം നിർവ്വഹിച്ച ഡോ. മാർ തെയോഫീലോസ് മെമ്മോറിയൽ വനിതാ ഹോസ്റ്റലിലേക്കുള്ള അഡ്മിഷൻ ആരംഭിച്ചു. വർക്കിംഗ് വിമൻസിനെ ഉദ്ദേശിച്ച് തുടങ്ങിയിരിക്കുന്ന ഈ ഹോസ്റ്റലിൽ, 25 പെൺകുട്ടികൾക്കു താമസിക്കുവാനുള്ള സൗകര്യം തൽക്കാലം ഒരുക്കിയിട്ടുണ്ട്. പ്രവേശന ഫോറവും, നിയമാവലിയും ഹോസ്റ്റലിൽ നിന്നും ലഭിക്കുന്നതാണ്. അഡ്മിഷൻ സംബന്ധിച്ചുള്ള കൂടുതൽ വിവരങ്ങൾക്ക് മാനേജർ/വാർഡർ, മാർ തെയോഫീലോസ് വിമൻസ് സെന്റർ, റൂം നമ്പർ 4, മാതൃതിവാരിചാൽ, ചേരാനഗർ, സാഗാവ്, മാൻപാഡാറോഡ്, ഡോംബിവ്ലി (ഈസ്റ്റ്), പിൻ–421201. (സാഗാവ് ശിവസേനാ ഓഫീസിനു പിൻവശം) ഫോൺ–95251–2872878. എന്ന വിലാസത്തിൽ ബന്ധപ്പെടുക. അഡ്മിഷൻ ആവശ്യമുള്ളവർ, അപേക്ഷയോടൊപ്പം S.S.C./S.S.L.C. സർട്ടിഫിക്കറ്റ് കോപ്പിയും, സ്ഥലത്തുള്ള പ്രധാന വ്യക്തികളുടേയോ വൈദികരുടെയോ സാക്ഷ്യപത്രവും നൽകേണ്ടതാണ്.



അനുസ്മരണം

സി. എം. വർഗ്ഗീസ്, ചാത്തുരുത്തി

# സ്മരണീയനായ വൈദിക ശ്രേഷ്ഠൻ

പരിശുദ്ധനായ പരുമല തിരുമേനിയാൽ ശെമ്മാശു പട്ടം ലഭിക്കാനിടയായ അപൂർവ്വം ചില വൈദികരിൽ ഒരാളാണ് പരേതനായ ദിവ്യ ശ്രീ. പാലപ്പിള്ളിൽ പൗലൂസ് കത്തനാർ. കൊല്ലവർഷം 1054 മിഥുനം 24–ാം തീയതിയാണ് ബ. അച്ചന്റെ ജനനം. പാമ്പാക്കുടയിലെ പ്രശസ്തവും പുരാതനവുമായ പാലപ്പിള്ളി കുടുംബത്തിൽ ജനിച്ച ബ. അച്ചൻ മുറിമറ്റത്തിൽ മാർ ഈവാനിയോസ് (ഒന്നാം കാതോലിക്ക) തിരുമേനിയിൽ നിന്നു കശ്ശീശാപട്ടമേറ്റു. തന്റെ പിതൃ സഹോദരനായ ബ. അബ്രഹാം മല്പാന്റെ കീഴിലും പിന്നീട് ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ (വട്ടശ്ശേരിൽ തിരുമേനി) കീഴിലും വൈദിക പഠനം നടത്തി. ഇംഗ്ലീഷു വിദ്യാഭ്യാസം മുളന്തുരുത്തിയിലും പിന്നീട് എം.ഡി. സിമനാരി ഹൈസ്ക്കൂളിലും നടത്തുകയും അവിടെ കുറെക്കാലം ലൈബ്രേറിയനായും മറ്റും ജോലി നോക്കുകയും ചെയ്തിട്ടുണ്ട്.

ബ. അബ്രഹാം മല്പാന്റെ (പാലപ്പിള്ളിൽ) കാലശേഷം അദ്ദേഹത്തിന്റെ അനന്തരാവകാശിയായ ബ. അച്ചൻ ചെറിയപള്ളി വികാരിയായി ചാർജെടുത്തു. പാലപ്പിള്ളി കുടുംബത്തിലെ അംഗങ്ങളും മറ്റു കുറെ വീട്ടുകാരും മാത്രമെ അവിടെ ഇടവകക്കാരായി ഉണ്ടായിരുന്നുള്ളു. ബഹുഭൂരിപക്ഷം പേരും വലിയപള്ളി ഇടവകക്കാരായിരുന്നു. ഓർത്തഡോക്സുകാർ അധികമില്ലാതിരുന്ന അക്കാലത്ത് വടക്കൻ ഇടവകകളിൽ വൈദികർ വളരെയേറെ കഷ്ടതകൾ അനുഭവിക്കേണ്ടി വന്നിട്ടുണ്ട് – പാത്രിയർക്കീസു വിഭാഗത്തിന്റെ എതിർപ്പും നിസ്സഹരണവും ഒറ്റപ്പെടലിന്റെ ഒരന്തരീക്ഷം തന്നെ സൃഷ്ടിച്ചുവെന്നു പറയാം– മാത്രമല്ല കക്ഷി മത്സരവും വ്യവഹാരങ്ങളും നിരന്തരമുണ്ടായിക്കൊണ്ടിരുന്നു. പരേതനായ ദിവ്യ ശ്രീ. കോനാട്ട് മാത്തൻ കോറെപ്പിസ്ക്കോപ്പായും ബ. അച്ചനും ബന്ധുക്കളായിരുന്നെങ്കിലും വിഭിന്ന ചേരിയിലാണല്ലോ അവർക്കു നിന്നു പൊരുതേണ്ടിയിരുന്നത്. എല്ലാ പ്രതിസന്ധികളിലും ബ. അച്ചന് താങ്ങും തണലുമായുണ്ടായിരുന്നത് വട്ടശ്ശേരിൽ തിരുമേനിയായിരുന്നു. തിരുമേനിയുടെ വിശ്വസ്ത മിത്രമായി വീറോടെ പൊരുതുവാൻ ബ. അച്ചൻ തുനിഞ്ഞിറങ്ങി.

കൊല്ലവർഷം 1087–ൽ കോട്ടയത്തു കൂടിയ മാനേജിംഗ് കമ്മറ്റിയോഗത്തിൽ ബ. അച്ചനെ സമുദായ ട്രസ്റ്റിയായി തെരഞ്ഞെടുത്തു. വട്ടശ്ശേരിൽ തിരുമേനിയുടെ കാലശേഷം പ. കാതോലിക്കാ ബാവായുടെ കൂട്ടു ട്രസ്റ്റിയായി സേവനമനുഷ്ഠിച്ചിട്ടുണ്ട്.

വേദശാസ്ത്രത്തിലും സുറിയാനി ഭാഷയിലും അഗാധ പാണ്ഡിത്യമുണ്ടായിരുന്ന അദ്ദേഹത്തിന് അനേകം ശിഷ്യഗണങ്ങളുണ്ടായിരുന്നു. കാലം ചെയ്ത മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമേനി, പരേതരായ ദിവ്യ ശ്രീ. പൂതക്കുഴിയിൽ അബ്രഹാം കത്തനാർ, മട്ടയ്ക്കൽ മല്പാൻ, ചെറിയ മഠത്തിൽ മല്പാൻ, പനയ്ക്കാമറ്റത്തച്ചൻ തുടങ്ങിയ വൈദിക പ്രമുഖരുടെയും ശ്രീമാന്മാരായ ഇ. ജെ. ജോൺ, കെ. സി. മാമ്മൻ മാപ്പിള തുടങ്ങിയ സമുദായ നേതാക്കന്മാരുടേയും ആത്മ മിത്രമായി ബ. അച്ചൻ കഴിഞ്ഞിരുന്നു.

മുളന്തുരുത്തിക്കടുത്തുള്ള പുരാതനമായ പാലാൽ കുടുംബത്തിലെ ഒരംഗമായിരുന്നു. ബഹു. അച്ചന്റെ സഹധർമ്മിണി. കൊല്ലവർഷം 1095–ൽ അവർ ചരമമടഞ്ഞു. 41–ാ മത്തെ വയസ്സിൽ വിഭാര്യനായിതീർന്ന ബ. അച്ചൻ തന്റെ സ്ഥിരതാമസം പള്ളി മുറിയിലേക്കു മാറ്റി. ശിഷ്ടായുസ്സു മുഴുവൻ പള്ളി മുറിയിൽ തന്നെ താമസിച്ച് വായനയിലും പള്ളിക്കാര്യങ്ങളിലും സഭാ പ്രവർത്തനങ്ങളിലുമായി ചെലവഴിച്ചു. പിന്നീട് ഒരിക്കൽ പോലും അദ്ദേഹം വീട്ടിലേക്കു പോയിട്ടില്ലെന്നുള്ളതാണ് യാഥാർത്ഥ്യം.

1955–ഡിസം. 23–ന് ബ. അച്ചൻ കർത്താവിൽ നിദ്രപ്രാപിച്ചു. മരിക്കുന്നതിനു മുൻപ് കോട്ടയം ഇടവകയുടെ മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ 'കന്തീല' ശുശ്രൂഷ നടത്തിയിരുന്നു. ഓർത്തഡോക്സ് സഭയിലെ ഒട്ടുമിക്ക തിരുമേനിമാരും കക്ഷിഭേദമെന്യെ തെക്കും വടക്കുമുള്ള ഒട്ടേറെ വൈദികരും ബ. അച്ചനെ വന്നു കണ്ട് പ്രാർത്ഥന നടത്തിക്കൊണ്ടിരുന്നു. ബ. അച്ചന്റെ ശവസംസ്ക്കാര ശുശ്രൂഷ ഡിസ. 25–ാം തീയതി മാർ തീമോത്തിയോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ ദിവ്യശ്രീമാന്മാരായ കോനാട്ട് അബ്രഹാം കത്തനാർ, പെരിങ്ങാട്ടു പറമ്പേൽ മത്തായി കത്തനാർ ചെമ്മം കുഴി സ്ക്കറിയാ കത്തനാർ തുടങ്ങി മുപ്പതോളം വൈദികരുടെ സഹകരണത്തിലും ഒരു വമ്പിച്ച ജനാവലിയുടെ സാന്നിധ്യത്തിലും നടത്തപ്പെട്ടു.

മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഒരിക്കലും മറക്കാനാവാത്ത സഭാ സ്നേഹിയായ ഒരു വൈദിക ശ്രേഷ്ഠനായിരുന്നു. ദിവ്യ ശ്രീ. പാലപ്പിള്ളിൽ പൗലൂസ് കത്തനാർ–അദ്ദേഹത്തിന്റെ പിൻഗാമിയായി ചാർജെടുത്തത് ബ. അച്ചന്റെ സഹോദര പൗത്രനായ ദിവ്യ ശ്രീ. കൊച്ചു പൗലൂസ് കത്തനാരായിരുന്നു. സഭയിൽ സമാധാന മുണ്ടായ കാലഘട്ടത്തിൽ ബ. അച്ചന് പള്ളിയിൽ ഒട്ടേറെ കാര്യങ്ങൾ ചെയ്യുവാൻ കഴിഞ്ഞു. ഇപ്പോഴത്തെ വികാരി ദിവ്യ ശ്രീ. അബ്രഹാം കത്തനാർ കൊച്ചു പൊലൂസ് കത്തനാരുടെ സഹോദര പുത്രനാണ്–ഇദ്ദേഹവും പള്ളിക്കാര്യങ്ങളിൽ സജീവമായി പ്രവർത്തിക്കുന്നുണ്ട്.

പരിശുദ്ധ മാർതോമ്മാ ശ്ലീഹായുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ട ഈ ദേവാലയം ഇന്നൊരു തീർത്ഥാടന കേന്ദ്രമായി തീർന്നിരിക്കുന്നു. ഒന്നാം കാതോലിക്കാ ബാവായുടെ കബറിടം ഇവിടെ സ്ഥിതി ചെയ്യുന്നതിനാൽ സഭയിൽ ഈ ദേവാലയത്തിന്റെ പ്രാധാന്യം വർദ്ധിക്കുന്നു.



# സൺഡേസ്ക്കൂൾ വാർത്തകൾ

**ആ**ഗോള തലത്തിൽ ദുരന്തങ്ങളുടെ ഒരു വർഷമാണ് നാം പിന്നിട്ടത്. പ്രകൃതി വരുത്തിയവയും മനുഷ്യന്റെ സാഹസികതയുടെ ഫലമായിട്ടുണ്ടായവയും അതിൽ പെടുന്നു. പുതുവത്സരപ്പിറവിയിൽ പുത്തൻ പ്രതീക്ഷകളുമായി നാം നില കൊള്ളുകയാണ് "ശുഭകരമായി പ്രവർത്തിക്കുവാൻ നിന്നെ അഭ്യസിപ്പിക്കുകയും നീ പോകേണ്ടുന്ന വഴിയിൽ നിന്നെ നടത്തുകയും ചെയ്യുന്ന നിന്റെ ദൈവമായ യഹോവ ഞാനാകുന്നു'' എന്നുള്ള പ്രഖ്യാപനം നമുക്ക് പ്രത്യാശ പകരുന്നു. വ്യക്തിതലത്തിലും സംഘടനാതലത്തിലും അവിടുത്തെ ദിവ്യ നടത്തിപ്പും പരിപാലനവും നമുക്കുണ്ടാകുമെന്ന് ഉറപ്പായി വിശ്വസിക്കാം.

**സൺഡേസ്ക്കൂൾ അദ്ധ്യയന വർഷം ജനുവരിയിൽ ആരംഭിക്കുന്നു**

മാതാപിതാക്കൾ കുഞ്ഞുങ്ങൾക്ക് പ്രോത്സാഹനവും പ്രചോദനവും നൽകുന്നു എങ്കിൽ കുഞ്ഞുങ്ങൾ സൺഡേസ്ക്കൂളിൽ നിന്നു വിട്ടു നിൽക്കുകയോ, അദ്ധ്യയനം അലസമായിട്ടെടുക്കുകയോ ചെയ്യുകയില്ല. മാതൃകാ പരമായി വർത്തിക്കുന്ന അനേകം രക്ഷകർത്താക്കളെ അഭിനന്ദനപൂർവ്വം അനുസ്മരിക്കുന്നു. സെക്കുലർ വിദ്യഭ്യാസത്തിന്റെ സമ്മർദ്ദങ്ങൾക്കിടയിലും സൺഡേസ്ക്കൂൾ പഠനം ഉത്സാഹപൂർവ്വം നടത്തുന്ന അനവധി വിദ്യാർത്ഥികളുണ്ട്. നേഴ്സിങ്ങിനും ഫാർമസിക്കും മറ്റും കേരളത്തിനു പുറത്തു പഠിക്കുന്ന കുട്ടികൾ സൺഡേസ്ക്കൂൾ പരീക്ഷയെഴുതുവാൻ കാണിക്കുന്ന ഉത്സാഹവും താല്പര്യവും ശ്ലാഘനീയമാണ്. പുതിയ അദ്ധ്യയന വർഷം എല്ലാ വിധത്തിലുമുള്ള വളർച്ചയുടെയും വികസനത്തിന്റേതുമായിത്തീരട്ടെ എന്നാശംസിക്കുന്നു.

**ജീവകാരുണ്യദിനം**

ജനുവരി 18-നു നടക്കുന്ന ജീവകാരുണ്യ ദിനത്തിൽ വിദ്യാർത്ഥികൾ നയിക്കേണ്ട പ്രാർത്ഥനാക്രമം അച്ചടിച്ച് എല്ലാ സ്ക്കൂളുകളിലും എത്തിച്ചിട്ടുണ്ട്. അതിൽ വായിക്കാനുള്ള വേദഭാഗം പിശകായിട്ടാണ് അച്ചടിച്ചു വന്നത്. യാക്കോബ് 2:14-23 വരെയാണ് ശരിയായ ഭാഗം. അദ്ധ്യാപകർ ഇക്കാര്യം ശ്രദ്ധിച്ച് കുട്ടികളെ ബോധ്യപ്പെടുത്തുമെന്നു പ്രതീക്ഷിക്കുന്നു.

വളരെഏറെ സഹായവും സഹകരണവും അർഹിക്കുന്ന ഒരു മഹൽസ്ഥാപനത്തിനുവേണ്ടിയാണ് ഈ വർഷത്തെ പിരിവു നൽകുന്നത്. മാധ്യമങ്ങളിലൊക്കെ എയിഡ്സ് രോഗത്തെപ്പറ്റി ഏറെ പ്രതിപാദിക്കപ്പെട്ടിട്ടുള്ളതാണ്. നമ്മുടെ സഭയിലെ മിഷൻ ബോർഡ് മുൻകൈ എടുത്ത് എയിഡ്സ് ബാധിതരുടെ കുട്ടികൾക്കുവേണ്ടി സ്ഥാപിക്കുന്ന ദയാഭവന്റെ വളർച്ചയിൽ ഓർത്തഡോക്സ് സഭയിലെ സൺഡേസ്ക്കൂൾ കുട്ടികളുടെ സംഭാവന പ്രാധാന്യമർഹിക്കുന്നു.

**സഹായത്തിന്റെ കരം നീട്ടപ്പെടുന്നു**

സൗദി അറേബ്യയിലെ നമ്മുടെ കോൺഗ്രിഗേഷൻ വാഗ്ദാനം ചെയ്യുന്ന സാമ്പത്തിക സഹായം, അടുത്ത സ്ക്കൂൾ വർഷം മുതൽ (ജൂൺ മാസം മുതൽ) ലഭ്യമാക്കുന്ന ഒരു പദ്ധതിയാണ്. സാമ്പത്തികമായി വളരെ പിന്നോക്കം നിൽക്കുന്ന കുട്ടികളുടെ പേർ സൺഡേസ്ക്കൂൾ ഹെഡ്മാസ്റ്റർ അതതു ഭദ്രാസന ഡയറക്ടർ വഴി കേന്ദ്രത്തിൽ അറിയിക്കണം. വിദ്യാർത്ഥിയുടെ അപേക്ഷയിൽ വികാരിയുടെ ശുപാർശ ഉണ്ടായിരിക്കണം. ഒരു വർഷം ഏകദേശം 4500 രൂപാ നൽകാൻ സാധിക്കുമെന്നാണ് പ്രതീക്ഷ. ഏകദേശം അൻപതുപേർക്ക് ഈ സഹായം ലഭ്യമാക്കാമെന്നാണ് വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ളത്. വർഷം തോറും ഈ സഹായം ലഭ്യമാക്കാൻ തക്കവണ്ണം ക്രമീകരിക്കാമെന്നു പറഞ്ഞിട്ടുണ്ട്. ഓരോ ഭദ്രാസന ഡയറക്ടറും ഹെഡ്മാസ്റ്റേഴ്സുമായി ബന്ധപ്പെട്ട് അർഹരായ കുട്ടികളെ കണ്ടെത്താൻ ഉത്സാഹിക്കണം. സൺഡേസ്ക്കൂൾ വഴി ഈ സഹായം നൽകുന്നതുകൊണ്ട്, കുട്ടികൾക്ക് ഇതൊരു വലിയ പ്രോത്സാഹനമാണ്.

**പരീക്ഷാഫലം:**

മത്സരപ്പരീക്ഷകളുടെയും, പത്ത്, പന്ത്രണ്ട ക്ലാസ്സുകളിലെ വാർഷികപ്പരീക്ഷയുടെയും ഉത്തരക്കടലാസ് ഊർജ്ജിതമായി നോക്കി ഫെബ്രുവരി പകുതിയോടുകൂടി പരീക്ഷാഫലം പ്രസിദ്ധീകരിക്കാമെന്നു പ്രതീക്ഷിക്കുന്നു. കേന്ദ്രീകൃത മൂല്യനിർണ്ണയം ഈ വർഷം പ്രാവർത്തികമാക്കുകയാണ്. ഈ സംരംഭത്തിൽ സഹകരിച്ച എല്ലാ അദ്ധ്യാപകരോടുമുള്ള കൃതജ്ഞത പ്രകാശിപ്പിച്ചു കൊള്ളുന്നു. ഈ പദ്ധതി പ്രാവർത്തികമാക്കാൻ തക്കവണ്ണം ആവശ്യമായ നേതൃത്വം നൽകിയ തുമ്പമൺ ഭദ്രാസന ഡയറക്ടർ എൻ. ഡി. ജോയി അവർകളോടും ചെങ്ങന്നൂർ ഭദ്രാസന ഡയറക്ടർ ശ്രീ. കെ. കെ. ഏബ്രഹാമിനോടുമുള്ള നന്ദിയും പ്രകാശിപ്പിക്കുന്നു.

2004-ൽ നമ്മുടെ പി. എം. ജി. സെന്റർ പൂർത്തിയാക്കാൻ തക്കവണ്ണം എല്ലാ പ്രവർത്തകരും പ്രാർത്ഥിക്കുകയും സഹകരിക്കുകയും വേണമെന്ന് അഭ്യർത്ഥിക്കുന്നു.

ആശംസകളോടെ

**ജോഷ്വ അച്ചൻ**
**(ഡയറക്ടർ ജനറൽ)**

## PRAYER TO THE HOLY SPIRIT

Holy Spirit, make me see everything and show me the way to reach very ideal. You give me the divine gift to forgive and forget the wrong done to me. You are with me in all instances of my life. I, in this short dialogue, want to thank you and confirm once again that I never want to seperate from you, no matter how great the material desire may be. I and my loved once want to be with you in your perpectual glory. Amen.

*Inserted by:-*
Mrs. Rachel Punnoose, Modisseril

# മനസാക്ഷിയെ മലിനീകരിക്കുന്ന എയിഡ്സ്

റീഡേഴ്സ് ഡൈജസ്റ്റിലെ ഒരു സംഘം എഡിറ്റേഴ്സ് വ്യക്തികളുടെ സാമൂഹ്യ മനസാക്ഷിയും സത്യസന്ധതയും അളക്കാൻ ഏതാനും വർഷങ്ങൾക്ക് മുൻപ് രസകരമായ ഒരു പരീക്ഷണം നടത്തി. അമേരിക്കയിലെ തെരഞ്ഞെടുക്കപ്പെട്ട 12 നഗരങ്ങളിലെ വിവിധ ഭാഗങ്ങളിലായി "നഷ്ടപ്പെട്ട നിലയിൽ" 120 മടിപേഴ്സുകൾ അവർ നിക്ഷേപിച്ചു. ഓരോ പേഴ്സിലും 50 ഡോളറും ഉടമസ്ഥന്റെ പേരും, അഡ്രസ്സും, ഫോൺനമ്പരും, കുടുംബ ഫോട്ടോയും വച്ചിരുന്നു. പേഴ്സ് കിട്ടുന്ന "ഭാഗ്യവാന്മാരുടെ" പെരുമാറ്റ രീതി മനസ്സിലാക്കാൻ ഒരു നിരീക്ഷണ സംഘത്തെയും അവർ നിയോഗിച്ചു. ആശ്ചര്യമെന്നു പറയട്ടെ, 75 ശതമാനം പേഴ്സുകളും ഏതാനും ദിവസങ്ങൾക്കുള്ളിൽ അതിന്റെ ഉടമസ്ഥർക്കു തന്നെ തിരിച്ചു കിട്ടി. പ്രതിഫലമായി നൽകിയ 50 ഡോളർ വാങ്ങിക്കാൻ പോലും ചിലർ മടിച്ചു. ഈ പരീക്ഷണത്തിൽ നിന്നും രണ്ടു നിഗമനങ്ങളിലാണ് എഡിറ്റേഴ്സ് എത്തിയത്. ഒന്ന്, സത്യസന്ധത ഇല്ലാത്തവർക്കുപോലും നിർവ്വഹണോന്മുഖമായ ഒരു മനസാക്ഷി ഉണ്ടത്രേ. പേർസിന്റെ ഉടമസ്ഥനെ കണ്ടെത്താൻ സഹായിക്കുന്ന അഡ്രസ്സും, തിരിച്ചറിയൽ കാർഡും, ഫോട്ടോയും മറ്റും കണ്ടപ്പോൾ അതു തിരികെ നൽകിയില്ലെങ്കിൽ തെറ്റായ ഒരു കാര്യമാണെന്ന് അവരുടെ മനസ്സാക്ഷി അവരോടു മന്ത്രിച്ചു. നാണക്കേടിൽ നിന്നുളവാകുന്ന ധാർമ്മീകത മനുഷ്യന്റെ മനസ്സാക്ഷിയെ അളക്കാൻ ഉപയോഗിക്കുന്ന മോശമായ ഒരളവുകോലല്ല എന്ന ജനറൽ കോളിൻ പവ്വലിനെ ഉദ്ധരിച്ചു കൊണ്ട് എഡിറ്റേഴ്സിന്റെ സംഘം വിധി എഴുതി.

രണ്ടാമത്തെ നിഗമനമാണ് കൂടുതൽ പ്രാധാന്യം. കുടുംബങ്ങളിൽ നിന്നും ചെറുപ്പകാലത്തു തന്നെ ലഭിക്കുന്ന ധാർമ്മിക പരിശീലനമാണ് മനുഷ്യന്റെ അന്തഃക്കരണത്തെ ശുദ്ധീകരിക്കുന്നതിൽ പ്രധാന പങ്ക് വഹിക്കുന്നത്. പേഴ്സ് തിരികെ നൽകിയവരെ ഇന്റർവ്യൂ നടത്തിയപ്പോൾ ഭൂരിപക്ഷം പേരും പറഞ്ഞത് അവരുടെ മാതാപിതാക്കൾ ബാല്യത്തിൽ തന്നെ അവരുടെ മനസ്സിൽ പാകിയ മൂല്യബോധമാണ് ഏതൊരു കാര്യവും ധാർമ്മീകമായി ശരിയോ തെറ്റോ എന്നറിയാന് അവരെ പ്രേരിപ്പിച്ചതെന്നാണ്. "ബാലൻ നടക്കേണ്ട വഴിയിൽ അവനെ അഭ്യസിപ്പിക്കുക, അവൻ വൃദ്ധനായാലും അതു വിട്ടുമാറുകയില്ല" (സദൃശവാക്യങ്ങൾ 22:6) എന്ന ശലോമോന്റെ നീതിസാരം മാതാപിതാക്കൾ ഏറ്റെടുക്കേണ്ട ഏറ്റവും വലിയ വെല്ലുവിളിയാണ്. തെറ്റും ശരിയും തിരിച്ചറിയാൻ പലർക്കും കഴിയുന്നു. പക്ഷേ ബുദ്ധിമുട്ടുള്ളത് ശരിയായതുമാത്രം ചെയ്യുക എന്നതാണ്. ചെറുപ്പം മുതലേ ധാർമ്മീകമായി തീരുമാനങ്ങൾ എടുക്കാൻ പരിശീലിക്കുന്ന കുട്ടികളുടെ ഓരോ ചുവടിലും മാതാപിതാക്കൾ പിന്നീട് ശ്രദ്ധിക്കേണ്ട ആവശ്യമില്ല. ഏതു പ്രലോഭനങ്ങളെയും അതിജീവിക്കാനുള്ള ധാർമ്മീക ശക്തി ദൈവം അവർക്കു നൽകുന്നുവെന്ന് വി. പൗലൂസ് (1 കോരി. 10:13) ഉറപ്പു തരുന്നു.

**തെറ്റും ശരിയും തിരിച്ചറിയാൻ പലർക്കും കഴിയുന്നു. പക്ഷേ ബുദ്ധിമുട്ടുള്ളത് ശരിയായതു മാത്രം ചെയ്യുക എന്നതാണ്. ചെറുപ്പം മുതലേ ധാർമ്മീകമായി തീരുമാനങ്ങൾ എടുക്കാൻ പരിശീലിക്കുന്ന കുട്ടികളുടെ ഓരോ ചുവടിലും മാതാപിതാക്കൾ പിന്നീട് ശ്രദ്ധിക്കേണ്ട ആവശ്യമില്ല. ഏതു പ്രലോഭനങ്ങളെയും അതിജീവിക്കാനുള്ള ധാർമ്മീക ശക്തി ദൈവം അവർക്കു നൽകുന്നുവെന്ന് വി. പൗലൂസ് (1 കോരി. 10:13) ഉറപ്പു തരുന്നു.**

നേരിന്റെ വഴി അറിഞ്ഞാൽ മാത്രം പോര. "ഞാൻ ഈ വഴിയേ നടക്കൂ" എന്ന ഉറച്ച നിലപാടാണ് സ്വഭാവ ദൃഢത (Integrity). സമൂഹത്തിലെ ഇതിന്റെ അഭാവമാണ് എയിഡ്സ് രോഗത്തെക്കാൾ ഭയാനകമെന്ന് ഇൻഡ്യൻ പ്രസിഡന്റ് ഡോ. എ.പി.ജെ. അബ്ദുൾ കലാം ഒരു പ്രസംഗ മദ്ധ്യേ പറയുകയുണ്ടായി. AIDS-ന് അദ്ദേഹം ഒരു പുതിയ നിർവ്വചനവും നൽകി. Acute Integrity Deficiency Syndrome. "സ്വഭാവ ദൃഢതയുള്ളവർക്ക് മറ്റെന്തു സംഭവിച്ചാലും പ്രശ്നമില്ല. സ്വഭാവ ദൃഢത ഇല്ലാത്തവർക്കും അങ്ങനെ തന്നെ." അദ്ദേഹം പറഞ്ഞു. (If your have integrity nothing else matters. If you do not have integrity nothing else matters.) രണ്ടാമത്തെ തരത്തിൽപെട്ട വ്യക്തികളുടെ സംഖ്യ വർദ്ധിച്ചു വരുന്നു എന്നതാണ് ഇന്നത്തെ സാമൂഹ്യ ദുരന്തം. മനസാക്ഷിയെ മാലിനമാകുന്ന ഈ എയ്ഡ്സിൽ നിന്നുള്ള മോചനം നേടാൻ ചെറുപ്പകാലം മുതലുള്ള പരിശീലനവും ദൈവസഹായവും ആവശ്യമാണ്. "നിഷ്ക്കളങ്കതയും നേരും എന്നെ പരിപാലിക്കാൻ ഞാൻ ദൈവത്തിൽ പ്രത്യാശ വെച്ചിരിക്കുന്നു"വെന്ന് സങ്കീർത്തനക്കാരനെപ്പോലെ നമുക്കും യാചിക്കാം. (25:21)

അന്തക്കരണത്തെ ശുദ്ധീകരിക്കാൻ ദാവീദു രാജാവിനെപ്പോലെ നമുക്കു പ്രാർത്ഥിക്കാം "ദൈവമേ, നിർമ്മലമായൊരു ഹൃദയം എന്നിൽ സൃഷ്ടിച്ച് സ്ഥിരമായോരാത്മാവിനെ എന്നിൽ പുതുക്കേണമേ" (സങ്കീ. 51:10) ദിവസവും ഈ മന്ത്രം ഉരുവിടുക. മനസാക്ഷിയെ മലിനീകരിക്കുന്ന എയിഡ്സിൽ നിന്നുള്ള മോചനം ഇതുവഴി ലഭിക്കും. ഇതാവട്ടെ പുതുവത്സരത്തിലെ പ്രതീക്ഷ!

(കെ.പി.ജെ.)

# മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷൻ 2004 ജനുവരി 30 മുതൽ ഫെബ്രുവരി 5 വരെ

**പ്രധാന ചിന്താവിഷയം**

"ലോകത്തിൽ നിങ്ങൾക്ക് കഷ്ടതയുണ്ടെങ്കിലും ധൈര്യപ്പെടുവിൻ, ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നു" -യോഹ. 16:33

**പത്തനംതിട്ട:** മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷൻ 2004 ജനുവരി 30 മുതൽ ഫെബ്രുവരി 5 വരെ പത്തനംതിട്ട മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ മൈതാനിയിൽ നടക്കുന്നു. പരിശുദ്ധ കാതോലിക്കാ ബാവാ, ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, പൗലോസ് മാർ മിലിത്തിയോസ്, കുറിയാക്കോസ് മാർ ക്ലീമ്മീസ്, പൗലോസ് മാർ പക്കോമിയോസ് തുടങ്ങിയ പിതാക്കന്മാർ വിവിധ ദിവസങ്ങളിലായി പരിപാടികൾക്കു നേതൃത്വം നൽകും.

വിവിധ ദിവസങ്ങളിലായി കൺവൻഷനുകൾക്കും നേതൃത്വം നൽകുന്നത് ഫാ. റ്റി. ജെ. ജോഷ്വ, ഫാ. ജോസഫ് സാമുവൽ കറുകയിൽ, ഫാ. വർഗീസ് വർഗീസ്, ഫാ. തോമസ് വർഗീസ് അമയിൽ, ഫാ. റൈറ്റസ് ജോൺ തലവൂർ, റവ. ഡോ. റ്റി. ജെ. തോമസ് എന്നിവരാണ്. ക്രിസ്റ്റഫോറോസ് റമ്പാൻ, ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ, ഫാ. ജോൺ പോൾ, ഡീ. ഗീവർഗീസ് വള്ളിക്കാട്ട് എന്നിവർ വിവിധ ദിവസങ്ങളിലായി ധ്യാനം നയിക്കും.

ബാലയുവജന സംഗമത്തിൽ ജിജി തോംസൺ ഐ. എ.എസ്., സ്ത്രീ സമാജ സംഗമത്തിൽ പ്രൊഫ. ഇ. ജോൺ മാത്യു, യുവതീ സമാജ സംഗമത്തിൽ ഫാ. റ്റി. എ. ഇടയാടി, സുവിശേഷ സംഘം സമ്മേളനത്തിൽ ഫാ. എം. എം. വൈദ്യനും നേതൃത്വം നൽകും.

ദേശീയ ന്യൂനപക്ഷ കമ്മീഷൻ അംഗം വി. വി. അഗസ്റ്റിൻ, കേന്ദ്ര മന്ത്രി പി. സി. തോമസ്, ഫ്രാൻസിസ് ജോർജ്ജ് എം. പി., തുടങ്ങിയവർ വിവിധ സമ്മേളനങ്ങളിൽ സംസാരിക്കും.

സെന്റ് ബേസിൽ ഗോസ്പൽ ടീം ഗാനശുശ്രൂഷ നിർവ്വഹിക്കും. കൺവൻഷന്റെ സുഗമമായ നടത്തിപ്പിന് വിവിധ കമ്മറ്റികൾ രൂപീകരിച്ചു. ഇടവക മെത്രാപ്പോലീത്താ ഫീലിപ്പോസ് മാർ യൗസേബിയോസ് (രക്ഷാധികാരി), ഫാ. റൈറ്റസ് ജോർജ്ജ്, (ഉപരക്ഷാധികാരി), ഫാ. സഖറിയാ ശാമുവേൽ (പ്രസിഡന്റ്), ഡോ. തോമസ് ജോൺ മാമ്പ്ര (ജനറൽ കൺവീനർ), ഷിബു മാത്യു, കുന്നിത്തോട്ടത്തിൽ (ജോയിന്റ് ജനറൽ കൺവീനർ), ജോർജ്ജ് വർഗ്ഗീസ് മുളങ്കീഴിൽ (ഫൈനാൻസ്), പി. ജി. തോമസ് പുതുപ്പറമ്പിൽ (സെക്രട്ടറി), റ്റി. ജെ. ചെറിയാൻ തെക്കേമുത്തേരി (പ്രോഗ്രാം), ജോളി വടക്കേതിൽ (പബ്ലിസിറ്റി), ബെന്നി കിഴക്കേടത്ത് (ഫുഡ്), കെ. എ. ജോസഫ് കുഴിയിൽ (റിസപ്ഷൻ), പ്രൊഫ. ഇ. റ്റി. തോമസ് വെട്ടിമൂട്ടിൽ (ഗായകസംഘം), തോമസ് എ. കോശി ഇടയിരേത്ത് (പാസ്), സാജൻ ജോർജ്ജ് കോഴികുന്നത്ത് (സ്തോത്രകാഴ്ച), എം. പി. ചെറിയാൻ നാരകത്തിനാൽ (പന്തൽ), എ. പി. ജോർജ്ജ് വാഴയിൽ (ലൈറ്റ് & സൗണ്ട്), സാബു സ്റ്റീഫൻ തെങ്ങുംതറയിൽ (ഗതാഗതം), ഡോ. കുര്യൻ വി. അലക്സാണ്ടർ (ആരോഗ്യപരിപാലനം), ജെയിംസ് മാടപ്പള്ളിൽ (ഡിസിപ്ലിൻ).

- ധ്യാനയോഗങ്ങൾക്കു ശേഷം ഉച്ചഭക്ഷണം സൗജന്യമായി നൽകുന്നതാണ്.
- നടുനോമ്പ് ദിവസമായ ചൊവ്വാഴ്ച ഉച്ചയ്ക്ക് സൗജന്യ നിരക്കിൽ ഭക്ഷണപൊതികൾ ലഭിക്കുന്നതാണ്.
- രാത്രിയോഗങ്ങൾക്കു ശേഷം വിവിധ സ്ഥലങ്ങളിലേക്ക് സൗജന്യമായി യാത്രാ സൗകര്യം ക്രമീകരിച്ചിട്ടുണ്ട്.
- ചൊവ്വാഴ്ച ലഭിക്കുന്ന കാണിക്കയുടെ അൻപതു ശതമാനം ഭദ്രാസനത്തിലെ വിവിധ ആതുര സേവന പ്രവർത്തനങ്ങൾക്കായി നൽകുന്നതാണ്.

കൺവൻഷൻ ഗാനങ്ങൾ അടങ്ങിയ കാസറ്റും, പാട്ടു പുസ്തകവും ലഭ്യമാണ്.

## മലങ്കരസഭ ഓഫീസ്

മലങ്കര സഭാ മാസികയുടെ ഓഫീസ് മുൻ പതിവുപോലെ മാക്കാംകുന്ന് കൺവൻഷൻ നഗറിൽ ഉണ്ടായിരിക്കുന്നതാണ്. വരിസംഖ്യ പുതുക്കുവാനും, പുതുതായി ചേരുവാനുമുള്ള അവസരം ലഭ്യമാണ്.

## മാർ തെയോഫിലോസ് ഹാൾ കൂദാശ ചെയ്തു

തിരുവനന്തപുരം എം. ജി.ഒ.സി.എസ്സ്.എം. സെന്ററിൽ പണികഴിപ്പിച്ച മാർ തെയോഫിലോസ് ഹാൾ മെത്രാപ്പോലീത്താമാരായ അഭിവന്ദ്യ ഫീലിപ്പോസ് മാർ യൗസേബിയോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ് എന്നിവരുടെ പ്രധാന കാർമ്മികത്വത്തിൽ കൂദാശ നിർവ്വഹിച്ചു.

സഭാ വക മീറ്റിംഗുകൾ, സെമിനാറുകൾ, സ്റ്റഡി ക്ലാസ്സുകൾ, മറ്റു സാമൂഹ്യ പരിപാടികൾ മുതലായവ നടത്തുന്നതിന് മിതമായ വാടക നിരക്കിൽ ഹാൾ ലഭ്യമാണ്.

*വിശദ വിവരങ്ങൾക്ക് എം. ജി.ഒ.സി.എസ്സ്.എം., തിരുവനന്തപുരം സെന്റർ ഡയറക്ടർ ഫാ. ഫിലൻ പി. മാത്യുവുമായി ബന്ധപ്പെടുക. ഫോൺ: 04712477604, 2469408*




# മലങ്കരസഭ വാർത്തകൾ

## ഭദ്രാസന ദിനാഘോഷം

**കണ്ടനാട്:** കണ്ടനാട് ഭദ്രാസന ദിനാഘോഷം 2003 ഡിസംബർ 14-ാം തീയതി സൗത്ത് പിറമാടത്ത് മാർ ഔഗേൻ നഗറിൽ വച്ച് നടന്നു. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ അഭി. തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. ശ്രീ. പി. എച്ച്. കുര്യൻ ഐ.എ.എസ്., മുഖ്യപ്രഭാഷണം നടത്തി. അഭിവന്ദ്യരായ ഡോ. എബ്രഹാം മാർ സേവേറിയോസ്, പൗലോസ് മാർ മിലിത്തിയോസ്, ഡോ. തോമസ് മാർ അത്താനാസ്യോസ്, ഡോ. യൂഹാനോൻ മാർ മിലിത്തിയോസ്, സഖറിയാസ് മാർ അന്തോണിയോസ്, പൗലോസ് മാർ പക്കോമിയോസ് തുടങ്ങിയവർ ആശംസാ പ്രസംഗങ്ങൾ നടത്തി. ഇടവക മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ സേവേറിയോസ് സ്വാഗതവും ഭദ്രാസന സെക്രട്ടറി ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട് നന്ദിയും പ്രകാശിപ്പിച്ചു.

## പ്രത്യാശ ഭവൻ ഉദ്ഘാടനം ചെയ്തു

**സൗത്ത് പിറമാടം:** ബുദ്ധിമാന്ദ്യമുള്ളവരും വികലാംഗരുമായ പുരുഷന്മാരെ പുനരധിവസിപ്പിക്കുന്നതിന് ആരംഭിച്ചിട്ടുള്ള പ്രത്യാശ ഭവന്റെ കൂദാശയും ഉദ്ഘാടനവും നടത്തി. കണ്ടനാട് ഭദ്രാസന ദിനാഘോഷത്തോടനുബന്ധിച്ച് ചേർന്ന യോഗത്തിലാണ് ഉദ്ഘാടനം നിർവഹിച്ചത്.

## നിയമിതനായി



അഖില മലങ്കര പ്രാർത്ഥനായോഗം വൈസ് പ്രസിഡന്റായി നിയമിതനായ ഫാ. ജോർജ്ജ് വർഗീസ് വട്ടപ്പറമ്പിൽ. തുമ്പമൺ ഭദ്രാസന കൗൺസിൽ അംഗം, മണ്ണാരക്കുളഞ്ഞി മാർ ബസ്സേലിയോസ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളി വികാരി, പത്തനംതിട്ട m.p.m.p. സെക്രട്ടറിയായും പ്രവർത്തിക്കുന്നു.

## ജോൺ വക്കീലിന്റെ ജീവചരിത്രം പ്രകാശനം ചെയ്തു

**നിരണം:** മലങ്കര സഭയുടെ സമുന്നത നേതാവായിരുന്ന ഇലഞ്ഞിക്കൽ ഇ. ജെ. ജോണിന്റെ 61-ാം ചരമ വാർഷികവും ജീവചരിത്ര പ്രകാശനവും സംബന്ധിച്ച യോഗം ഡിസം. 14-നു ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ നടത്തി. സഭാ ട്രസ്റ്റി പി. സി. ഏബ്രഹാം, സഭാ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ, ഗ്രന്ഥ കർത്താക്കളായ അഡ്വ. പി. സി. മാത്യു, കെ. വി. മാമ്മൻ, പ്രൊഫ. ഇ. ജെ. ജോൺ, പ്രൊഫ. ജേക്കബ് ജോൺ എന്നിവർ പ്രസംഗിച്ചു. ഇലഞ്ഞിക്കൽ സിറിയക് തോമസ്, കുടുംബവക സ്വർണ്ണ മെഡൽ അഡ്വ. പി. സി. മാത്യുവിനെ അണിയിച്ചു. നൂറു രൂപ വിലയുള്ള ഈ പുസ്തകത്തിന്റെ പ്രസാധകൻ കെ. വി. മാമ്മൻ, കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, മാങ്ങാനം, കോട്ടയം-18 ആണ്.

## റമ്പാൻ സ്ഥാനം നൽകി



**റാന്നി:** റാന്നി ഹോളി ട്രിനിറ്റി ആശ്രമം ആദ്യ അംഗവും സുപ്പീരിയറും ആയ റവ. ഫാ. എം. ജോൺസണ് "യൂഹാനോൻ" എന്ന നാമത്തിൽ റമ്പാൻ സ്ഥാനം നൽകി. ഡിസംബർ 12-നു ആശ്രമ ചാപ്പലിൽ വച്ചു നടന്ന ശുശ്രൂഷയ്ക്ക് പരിശുദ്ധ കാതോലിക്കാ ബാവാ മുഖ്യകാർമ്മികത്വം വഹിക്കുകയും മെത്രാപ്പോലീത്താന്മാരായ ഫിലിപ്പോസ് മാർ യൗസേബിയോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, ഗീവറുഗീസ് മാർ ഈവാനിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. എബ്രഹാം മാർ സേവേറിയോസ്, പൗലൂസ് മാർ പക്കോമിയോസ്, കുറിയാക്കോസ് മാർ ക്ലീമ്മീസ് എന്നിവർ സഹകാർമ്മികത്വം വഹിക്കുകയും ചെയ്തു. പന്തളം, കുരമ്പാല, നെടിയവിളയിൽ ശങ്കരത്തിൽ പരേതനായ ശ്രീ. ഫിലിപ്പോസ് മത്തായിയുടെയും ശ്രീമതി തങ്കമ്മ മത്തായിയുടെയും കനിഷ്ഠ പുത്രനായ യൂഹാനോൻ റമ്പാൻ 1978-ൽ ആണ് ആശ്രമാംഗമായി ചേർന്നത്.

കാലം ചെയ്ത അഭി. ഗീവർഗീസ് മാർ ദീയസ്കോറോസ് തിരുമേനിയുടെ സെക്രട്ടറിയും തിരുവനന്തപുരം ഭദ്രാസന അരമന ചാപ്പൽ ചാപ്ലയിനും അരമന മാനേജരും ആയി സേവനം അനുഷ്ഠിച്ചതിനെ തുടർന്ന് കഴിഞ്ഞ പതിനൊന്നു വർഷമായി അമേരിക്കൻ മെത്രാസനാധിപൻ അഭി. മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയുടെ സെക്രട്ടറിയും അമേരിക്കൻ ഭദ്രാസന അരമന ഓഫീസ് സെക്രട്ടറിയും ആയിട്ട് സേവനം അനുഷ്ഠിച്ചു വരികയായിരുന്നു.

## ഒന്നാം സ്ഥാനം നേടി



ഒ.എസ്.എസ്.എ.ഇ. സൗത്ത് സോൺ സബ് ജൂണിയർ വിഭാഗം പ്രസംഗം മത്സരത്തിൽ ഒന്നാം സ്ഥാനം നേടിയ വർഗ്ഗീസ് എം. സാമുവേൽ, തിരുവനന്തപുരം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവകയുടെ വിഭാഗമായ എം. ജി. എം. സൺഡേസ്ക്കൂൾ നന്തൻകോടിലെ വിദ്യാർത്ഥി. തിരുവനന്തപുരം പോങ്ങുംമൂട് "മുക്കത്ത" പി. ജി. സാമുവേലിന്റെയും മിനി സാമുവേലിന്റെയും മകനാണ്.

## യുവജന പ്രസ്ഥാന ഭദ്രാസന സെക്രട്ടറി



**കോട്ടയം:** ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം ഭദ്രാസന സെക്രട്ടറിയായി സാം വർഗ്ഗീസിനെ ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ നിയമിച്ചു. മീനടം സെന്റ് തോമസ് വലിയ പള്ളി ഇടവകാംഗം.

# മലങ്കരസഭ വാർത്തകൾ



## പൗലോസ് മാർ ഗ്രീഗോറിയോസ് സെന്റർ കൂദാശ ചെയ്തു



ഡൽഹി ഭദ്രാസനകേന്ദ്രത്തിൽ നിന്ന് 60 കി. മീ. അകലെ ഹരിയാനയിലെ ആരവല്ലി പർവ്വതമുകളിൽ 60 ലക്ഷം രൂപയോളം മുടക്കി പണി തീർന്നിരിക്കുന്ന റിട്രീറ്റ് സെന്ററും, മനോഹരമായ ചാപ്പലും പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ഏഴാം ശ്രാദ്ധപ്പെരുനാളിനോടനുബന്ധിച്ച് നവം. 23-ന് ഇയ്യോബ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ കൂദാശ ചെയ്യപ്പെട്ടു.

കൂദാശയെത്തുടർന്ന് നടന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് അനുസ്മരണ സമ്മേളനത്തിൽ ഇയ്യോബ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. രാജ്യസഭാംഗവും മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ദീർഘകാല സുഹൃത്തുമായ ഡോ. പി. സി. അലക്സാണ്ടർ തന്റെ വ്യക്തി ജീവിതത്തിലെ ചില കയ്പേറിയ അനുഭവങ്ങളിൽ തിരുമേനി ഏതുവിധം അദ്ദേഹത്തെ ദൈവവിശ്വാസത്തിലും, പ്രാർത്ഥനയുടെ അനുഭവത്തിലും നിലനിറുത്തി എന്ന് അനുസ്മരിച്ചു. വിശ്വമാനവനായ തിരുമേനിയെ ലോകം മുഴുവനും ആദരിച്ചിട്ടും, അദ്ദേഹത്തെ അറിയുവാനും, അംഗീകരിക്കുവാനും, ആദരിക്കുവാനും മലങ്കരസഭ വളരെ താമസിച്ചു പോയി എന്നും അല്പം കുണ്ഠിതത്തോടെ അദ്ദേഹം ഓർമ്മിപ്പിച്ചു. ബഹായ് സമൂഹത്തിന്റെ മുഖ്യകാര്യദർശി ഡോ. എ. കെ. മെർച്ചന്റ് മാർ ഗ്രീഗോറിയോസ് അനുസ്മരണ പ്രഭാഷണം നടത്തി. ലോകത്തിനും, രാഷ്ട്രത്തിനും, മതസൗഹാർദ്ദത്തിനും മാർ ഗ്രീഗോറിയോസ് നൽകിയ അമൂല്യമായ സംഭാവനകളെ അധികരിച്ചാണ് ഡോ. മെർച്ചന്റ് പ്രഭാഷണം നടത്തിയത്. ഗുഡ്ഗാവ് ഡിവിഷണൽ കമ്മീഷണർ എൽ.എസ്. എം. സാലിൻസ്, കെ. കോശി ഐ.പി.എസ്., എന്നിവർ ആശംസാ പ്രസംഗവും നടത്തി. റവ. ഫാ. എം. സി. പൗലൂസ് സ്വാഗതവും, റവ. ഫാ. പി. എ. ഫിലിപ്പ് കൃതജ്ഞതയും രേഖപ്പെടുത്തി. ഡൽഹിയിലെയും പരിസര പ്രദേശങ്ങളിലെയും ഇടവകകളിൽ നിന്ന് ആയിരിക്കണക്കിന് വിശ്വാസികൾ കൂദാശയിലും, അനുസ്മരണ സമ്മേളനങ്ങളിലും സംബന്ധിച്ചിരുന്നു.

## സെന്റ് ഗ്രീഗോറിയോസ് സ്ക്കൂൾ ഫോർ മെന്റലി റിട്ടാർഡ്




**ബത്തേരി:** സുൽത്താൻ ബത്തേരി ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ആരംഭിച്ചിട്ടുള്ള, സെന്റ് ഗ്രീഗോറിയോസ് സ്പെഷ്യൽ സ്ക്കൂൾ ഫോർമെന്റലി റിട്ടാർഡ്. 2004 ജനുവരി ഒന്നിന് പ്രവർത്തനം ആരംഭിച്ചു. മാനസിക വൈകല്യം ഉള്ള അശരണരായ കുട്ടികളെ താമസിപ്പിച്ചുകൊണ്ടാണ് സ്ക്കൂൾ പ്രവർത്തിക്കുന്നത്.

## ഓർമ്മപ്പെരുന്നാൾ



**കണ്ടനാട്:** പുണ്യശ്ലോകനായ മുക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ 36–ാം ഓർമ്മപ്പെരുന്നാൾ 2004 ജനുവരി 31, ഫെബ്രുവരി ഒന്ന് തീയതികളിൽ പ. കാതോലിക്കാ ബാവാ തിരുമനസ്സിന്റെ പ്രധാന കാർമ്മികത്വത്തിൽ നടക്കും.

## അഖില മലങ്കര ക്വിസ് മത്സരം

**മീനടം:** സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിലെ യുവജന സമാജത്തിന്റെ കനകജൂബിലിയോടനുബന്ധിച്ചു യുവജന പ്രസ്ഥാനം അംഗങ്ങൾക്കായി ജനുവരി 18–ാം തീയതി 2 മണിക്കു അഖില മലങ്കര ക്വിസ് മത്സരം സംഘടിപ്പിക്കുന്നു.

വേദപുസ്തകം, സഭാ ചരിത്രം, ആരാധനാ ക്രമം എന്നിവയിൽ നിന്നു ചോദ്യങ്ങൾ ഉണ്ടായിരിക്കും. 2പേർ വീതമുള്ള ടീമുകൾക്ക് മത്സരത്തിൽ പങ്കെടുക്കാം. പങ്കെടുക്കുവാൻ താല്പര്യമുള്ളവർ 95481–2556305, 2509160 എന്നീ നമ്പരുകളിൽ പേർ രജിസ്റ്റർ ചെയ്യേണ്ടതാണ്.






## കല്ലൂപ്പാറ കൺവൻഷൻ 2004 ഫെബ്രുവരി 1 മുതൽ 8 വരെ

**കല്ലൂപ്പാറ:** 61–ാമതു കല്ലൂപ്പാറ കൺവൻഷൻ 2004 ഫെബ്രുവരി 1 മുതൽ 8 വരെ കല്ലൂപ്പാറ മണൽപ്പുറത്ത് നടക്കും. കൺവൻഷനിലെ വിവിധ വേദികളിലായി ഫാ. വർഗീസ് വർഗീസ് മീനടം, ഫാ. മോഹൻ ജോസഫ്, പ്രൊഫ. പി. കെ. കുര്യൻ, ഫാ. ജോജി കെ. ജോയി, ഫാ. നൈനാൻ വി. ജോർജ്ജ്, ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ, ഫാ. ഏലിയാസ് ചെറുകാട്, പ്രൊഫ. മേരി മാത്യു, ശ്രീ. കെ. എം. റോയി, തുടങ്ങിയവർ സംസാരിക്കും.

കൺവൻഷന്റെ സുഗമമായ നടത്തിപ്പിനായി അഭി. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ പ്രധാന ചുമതലയിൽ വിവിധ കമ്മറ്റിയും പ്രവർത്തിച്ചു വരുന്നു.

ഫാ. നൈനാൻ വർഗീസ് (പ്രസിഡന്റ്), ഫാ. ജോൺസൺ ഐപ്പ് (വൈസ് പ്രസിഡന്റ്), ഫാ. ജേക്കബ് എം. വർഗീസ് (സെക്രട്ടറി), ശ്രീ. എം. ജെ. തോമസ് (ട്രഷറാർ).

കൺവൻഷനുശേഷം വിവിധ സ്ഥലങ്ങളിലേക്ക് വാഹന സൗകര്യം ഉണ്ടായിരിക്കുന്നതാണ്.

## ദാദർ പള്ളിയുടെ 60–ാം വാർഷികം

**ദാദർ:** ബാഹ്യ കേരള ഭദ്രാസനത്തിലെ ആദ്യ പള്ളികളിലൊന്നായ ദാദർ, സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയുടെ 60–ാം വാർഷികവും, പുതുക്കിപ്പണിത വി. മദ്ബഹായുടെ കൂദാശയും പ്രതിഷ്ഠാപ്പെരുന്നാളും 2004 ജനുവരി 7 മുതൽ 11 വരെ വിവിധ പരിപാടികളോടു കൂടി നടത്തുന്നു.

ജനുവരി 7, 8, 9 തീയതികളിൽ കൺവൻഷനും 10, 11 (ശനി, ഞായർ) തീയതികളിൽ പ. കാതോലിക്കാ ബാവാ തിരുമേനിയുടെ പ്രധാന കർമ്മികത്വത്തിലും, കൽക്കട്ട ഭദ്രാസനാധിപൻ സ്തേഫാനോസ് മാർ തേവോദോസ്യോസ്, ഗീവർഗീസ് മാർ കൂറിലോസ് (ബോംബെ) തിരുമേനിമാരുടെ സഹകാർമ്മികത്വത്തിലും പെരുനാളും ജൂബിലി ആഘോഷങ്ങളും നടക്കുന്നതാണ്.

ആഘോഷ പരിപാടികൾക്ക് വികാരി ഫാ. യൗനാൻ മുളമൂട്ടിൽ (ചെയർമാൻ) ഫാ. സജി താന്നിമൂട്ടിൽ (ജോയിന്റ് ചെയർമാൻ), കെ. എം. ഫിലിപ്പ് (വൈസ് ചെയർമാൻ), കെ. ഐ. തോമസ് (ജനറൽ കൺവീനർ) ജിജി ജോർജ്ജ് ചെറിയാൻ (ജന. സെക്രട്ടറി) എന്നിവരടങ്ങുന്ന ആ വിപുല കമ്മറ്റി നേതൃത്വം വഹിക്കുന്നു.

## MEMBERSHIP CONTRIBUTIONS: FAIR, TRANSPARENT AND OBJECTIVELY DETERMINED

The World Council of Churches (WCC) central committee has decided on a new system for calculating membership contributions. Since 1995, all member churches had simply been asked to contribute to the Council, with a minimum contribution set at CHF 1000. As of 1 January 2004, the calculation will be based on the size of the church, and the Gross Domestic Product (GDP) of the country where it is located. Church size is determined by membership data submitted by the churches themselves. A minimum contribution is linked to size, and then lowered, based on a comparison between the GDP of the country concerned and that of the USA, the country with the worl's highest GDP. In specific cases where church members income is significantly lower than the national average, the church can request an adjustment. The new system is part of a campaign that aims to raise WCC membership income to CHF 10 million by 2006, the time of its ninth assembly. The new system, said finance committee vice moderator, Dean Anders Gadegaard, was developed in an effort ro reach a method that is "fair, transparent and objectively determined for all members". A letter explaining the new system is being sent to all member churches.



## ഡോ. കെ. പി. ജോണിക്ക് ബെസ്റ്റ് പ്രിൻസിപ്പൽ അവാർഡ്



ചെന്നൈ ആൽഫ ആർട്ട്സ് ആന്റ് സയൻസ് കോളേജ് പ്രിൻസിപ്പൽ ഡോ. കെ. പി. ജോണിക്ക് ഇൻഡ്യയിലെ പത്ത് മികച്ച പ്രിൻസിപ്പൽമാർക്കുള്ള "ഡോ. സാംഹിഗ്ഗിൻ ബോത്തം അവാർഡ് ലഭിച്ചു. അലഹബാദ് അഗ്രികൾച്ചറൽ ഡീംഡ് യൂണിവേർസിറ്റി സ്ഥാപകനായ ഡോ. സാം ഹിഗ്ഗിൻബോത്തമിന്റെ പേരിൽ ഈ വർഷം സ്ഥാപിച്ചതാണ് ഈ അവാർഡ്. ന്യൂഡെൽഹിയിലെ ഓൾ ഇൻഡ്യാ അസോസിയേഷൻ ഫോർ ക്രിസ്ത്യൻ ഹയർ എഡ്യുക്കേഷനാണ് അവാർഡ് ജേതാക്കളെ തിരഞ്ഞെടുത്തത്. പതിനായിരം രൂപയും പ്രശസ്തി പത്രവുമാണ് അവാർഡ്.

മലങ്കര സഭാ മാനേജിംഗ് കമ്മറ്റി അംഗം, പ്ലാനിംഗ് കമ്മറ്റി അംഗം, എം.ഒ.സി. കോളേജ് കോർപ്പറേറ്റ് ഗവേണിംഗ് ബോർഡ് അംഗം, ബത്തേരി ഭദ്രാസന കൗൺസിൽ അംഗം എന്നീ നിലകളിൽ ദീർഘകാലം പ്രവർത്തിച്ചിട്ടുള്ള ഡോ. ജോണി, എം.ജി.ഒ.സി.എസ്.എം. തൃശൂർ യൂണിറ്റ് സീനിയർ സെക്രട്ടറിയായും, വെല്ലൂർ സെന്റ് ലൂക്ക് ചർച്ച് സെക്രട്ടറിയായും സേവനമനുഷ്ഠിച്ചിട്ടുണ്ട്.





*Inserted by:-*

**MONI, KUNJAMMA JOSEPH, HANNAH, HAM**

**NEWDELHI**

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2003-05*

**THE MALANKARA SABHA**, CATHOLICATE OFFICE, KOTTAYAM-686 038

“നിന്റെ മഹത്വമുദിക്കും നാൾ
നിൽക്കാറാകണമവർ വലഭാഗത്തിൽ”

**അച്ചാമ്മ മാത്യൂസ്**
**1933 – 2003**

**ഡോ. റെജി മാത്യൂസ്**
**1964 – 1996**

തിരുവല്ല വളഞ്ഞവട്ടം, വലിയ പറമ്പിൽ കുടുംബാംഗവും, സൗത്ത് കാനറായിൽ താമസിച്ച് സേവനം അനുഷ്ഠിക്കുന്ന വെരി. റവ. വി. ഐ. മാത്യൂസ് കോർ എപ്പിസ്കോപ്പായുടെ സഹധർമ്മിണിയുമായ അച്ചാമ്മ മാത്യൂസിന്റെ ഒന്നാം ചരമ വാർഷികവും, പുത്രൻ ഡോ. റെജി മാത്യൂസിന്റെ എട്ടാം ചരമ വാർഷികവും സൗത്ത് കാനറ, ഇച്ചിലംപാടി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിൽ 2004 ഫെബ്രുവരി 8-ാം തീയതി ഞായറാഴ്ച നടത്തുന്നു.

VERY. REV. V. I. MATHEWS COR-EPISCOPA
VALIYAPARAMBIL
P.O. BALLYA
KHDABA, SOUTH KANARA
PH: 08251-665045

DR. RANJI ISSAC MATHEWS
DR. ANNA ISSAC
SWETHA SUSAN ISSAC
MATHEW ISSAC
BANGALORE

*Inserted by:*
RELATIVES & FRIENDS

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT GRAPHICS & CO., MALLAPPALLY. 0469-2784163, 2785522 FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 7/-